കേരള നിയമസഭ തിരഞ്ഞെടുപ്പ് 2021

# എൻ.ഡി.എ പ്രകടനപത്രിക






## പുതിയ കേരളം

# മോദിക്കൊപ്പം

സഹോദരീ സഹോദരന്മാരേ,

പുതിയ കേരളം സൃഷ്ടിക്കാൻ നമുക്ക് അണിചേരാം, വികസനനായകൻ നരേന്ദ്രമോദിയോടൊപ്പം. ദാരിദ്ര്യം തുടച്ചുനീക്കാൻ, കേരളത്തെ ഗ്രസിച്ചിരിക്കുന്ന വികസന മുരടിപ്പിന് അന്ത്യം കുറിക്കാൻ, സ്ത്രീസുരക്ഷ ഉറപ്പാക്കാൻ, കൊലപാതകരാഷ്ട്രീയവും ഭീകരവാദവും അവസാനിപ്പിക്കാൻ, സർവ്വോപരി പുതിയ കേരള സൃഷ്ടിക്കായി ബിജെപി നേതൃത്വം നല്കുന്ന ദേശീയ ജനാധിപത്യ സഖ്യം (എൻഡിഎ) നിങ്ങളെ സമീപിക്കുകയാണ്, ഞങ്ങളുടെ പ്രവർത്തനപദ്ധതികളുമായി. പ്രവർത്തിക്കാവുന്നത് മാത്രം പറയുക, പറയുന്നത് പ്രവർത്തിക്കുക എന്നതാണ് ഈ പ്രകടന പത്രികയുടെ മുഖമുദ്ര.

പ്രബുദ്ധരായ നിങ്ങളുടെ വിലയേറിയ സമ്മതിദാനാവകാശം എൻഡിഎ സ്ഥാനാർഥിക്കു നല്കി പുതിയ കേരളത്തെ സൃഷ്ടിക്കാൻ പ്രധാനമന്ത്രി നരേന്ദ്രമോദി യോടൊപ്പം അണിചേരൂ..

## പ്രവർത്തന പദ്ധതി ഒറ്റനോട്ടത്തിൽ

- ഒരു വീട്ടിൽ ഒരാൾക്കെങ്കിലും തൊഴിൽ
- എല്ലാവർക്കും വീട്, കുടിവെള്ളം, വൈദ്യുതി
- മുഴുവൻ തൊഴിൽമേഖലയിലും മിനിമം വേതനം
- സാമൂഹിക ക്ഷേമപെൻഷൻ 3500 രൂപയാക്കും
- സ്വതന്ത്രവും ഭക്തജനനിയന്ത്രിതവും കക്ഷിരാഷ്ട്രീയ വിമുക്തവുമായ ക്ഷേത്രഭരണവ്യവസ്ഥ
- കൊലപാതക രാഷ്ട്രീയം അവസാനിപ്പിക്കും
- കേരളം ഭീകരവാദ വിമുക്തമാക്കും
- ശബരിമല ആചാരസംരക്ഷണത്തിന് നിയമനിർമ്മാണം
- ഭൂരഹിതരായ പട്ടികജാതിപട്ടികവർഗ വിഭാഗങ്ങൾക്ക് കൃഷി ചെയ്യാൻ അഞ്ചേക്കർ ഭൂമി
- പട്ടിണിരഹിത കേരളം
- ബിപിഎൽ വിഭാഗത്തിലെ കിടപ്പുരോഗികൾക്ക് പ്രതിമാസം 5000 രൂപ സഹായം
- ഹൈസ്കൂൾ വിദ്യാർത്ഥികൾക്ക് സൗജന്യ ലാപ്ടോപ്പ്
- മുതൽ മുടക്കുന്നവർക്ക് ന്യായമായ ലാഭം, പണിയെടുക്കുന്നവർക്ക് മെച്ചപ്പെട്ട വേതനം
- ലൗ ജിഹാദിനെതിരെ നിയമനിർമ്മാണം
- ബിപിഎൽ കുടുംബങ്ങൾക്ക് പ്രതിവർഷം ആറു പാചക വാതകസിലിണ്ടർ സൗജന്യം

പുതിയ കേരളം




മോദിക്കൊപ്പം

# സദ്ഭരണം

1. വികസനത്തിന്റെയും സദ്ഭരണത്തിന്റെയും മുഖ്യശത്രുവായ അഴിമതിക്കെതിരെ കടുത്ത നടപടി
2. സർക്കാർ ചെലവുകൾക്കും ഇടപാടുകൾക്കും ഓൺലൈൻ മോണിറ്ററിംഗും സോഷ്യൽ ഓഡിറ്റിംഗും
3. മന്ത്രിമാർ, ജനപ്രതിനിധികൾ എന്നിവരുടെ പ്രവർത്തനം വിലയിരുത്തുന്നതിന് ബഹുജനങ്ങൾ തയ്യാറാക്കുന്ന റിപ്പോർട്ട് കാർഡ് സംവിധാനം. ഇതിലേക്കായി ഡിഒപിഎ (ഡെവലപ്മെന്റ് ഓറിയന്റഡ് പെർഫോമൻസ് അപ്രൈസൽ)
4. മന്ത്രിമാരുടെയും ജനപ്രതിനിധികളുടെയും രാഷ്ട്രീയനേതാക്കളുടെയും പൊതുപ്രവർത്തകരുടെയും പേരിലുള്ള അഴിമതി ആരോപണങ്ങൾ ദ്രുതഗതിയിൽ അന്വേഷിച്ച് സത്വരനടപടി സ്വീകരിക്കാൻ പ്രത്യേക സംവിധാനം
5. മന്ത്രിമാരുടെ പേഴ്സണൽ സ്റ്റാഫിന് നൽകുന്ന പെൻഷൻ നിർത്തലാക്കും
6. സർക്കാരിന്റെ ഭരണച്ചെലവ് 30 ശതമാനം വെട്ടിക്കുറയ്ക്കും
7. അനാവശ്യ പൊതുമേഖലാ സ്ഥാപനങ്ങളും തസ്തികകളും നിർത്തലാക്കും
8. കേന്ദ്രസർക്കാർ കേരളത്തിന് നൽകുന്ന സഹായങ്ങൾ സംബന്ധിച്ച് ജനങ്ങളെ ബോധവത്കരിച്ച് അവ ജനങ്ങളിൽ എത്തുന്നു എന്ന് ഉറപ്പാക്കും
9. നീതിന്യായ വ്യവസ്ഥയുടെ പ്രവർത്തനം ത്വരിതഗതിയിൽ; കേസുകൾ വേഗം തീർപ്പാക്കും
10. കേരളത്തിലേക്കു വരുന്ന വിദേശപണം തീവ്രവാദികളുടെ കൈകളിൽ എത്തുന്നത് കർശനമായി തടയും
11. ശിഥിലീകരണ - വിധ്വംസക പ്രവർത്തനങ്ങൾ ഫലപ്രദമായി തടയുന്നതിന് ഭീകരവിരുദ്ധ സ്ക്വാഡ്
12. മത സാംസ്കാരിക വിദ്യാഭ്യാസ മാധ്യമപ്രവർത്തനങ്ങളുടെ മറവിൽ തീവ്രവാദപ്രചാരണം തടയാൻ സംവിധാനം
13. മത തീവ്രവാദ സംഘടനകളിലേക്കും ഭീകരപ്രവർത്തനങ്ങളിലേക്കും യുവാക്കൾ കേരളത്തിൽ നിന്ന് റിക്രൂട്ട് ചെയ്യപ്പെടുന്നത് തടയാൻ ജനപങ്കാളിത്തത്തോടെ ശക്തമായ ബോധവത്കരണവും പ്രതിരോധവും
14. കടൽത്തീരം കള്ളക്കടത്തുകാരും ഭീകരവാദികളും ഉപയോഗപ്പെടുത്തുന്നത് തടയാൻ തീരദേശവാസികളുടെ സഹായത്തോടെ നിരീക്ഷണ-പ്രതിരോധ സംവിധാനം
15. ഭീകരവാദികളുടെ കേരളത്തിലെ സാമ്പത്തിക സ്രോതസ്സ് പഴുതുകൾ ഇല്ലാതെ അടയ്ക്കാൻ നടപടി
16. കള്ളപ്പണം വെളുപ്പിക്കുന്നത് തടയാൻ കർശന നടപടി
17. ഭീകരവാദവിമുക്ത കേരളം
18. നിർബന്ധിത മതപരിവർത്തനത്തിന് നിരോധനം
19. മാറാട് കൂട്ടക്കൊലയ്ക്ക് പിന്നിലെ ഗൂഢാലോചന, തീവ്രവാദികളുടെ പങ്ക്, സംസ്ഥാനാന്തരബന്ധം എന്നിവയെക്കുറിച്ച് അന്വേഷണരേഖകൾ സിബിഐക്ക് കൈമാറും . മാറാട് സംഭവത്തെക്കുറിച്ചുള്ള ജുഡീഷ്യൽ അന്വേഷണ കമ്മീഷൻ ശുപാർശകൾ സമ്പൂർണമായും നടപ്പാക്കും
20. പ്രതിബദ്ധതയുള്ള പൊതുഭരണം
21. സുതാര്യതയും കാര്യക്ഷമതയും മുഖമുദ്ര. ദൈനംദിന ഭരണത്തിൽ രാഷ്ട്രീയ ഇടപെടലുകൾ ഒഴിവാക്കും. സ്വതന്ത്രവും അഴിമതിമുക്തവുമായ സിവിൽ സർവീസ്. കേരളം വിട്ടുപോയ പ്രഗത്ഭരായ ഉദ്യോഗസ്ഥരെ മടക്കിക്കൊണ്ടുവരാൻ നടപടി. പ്രതിഭകളെ കണ്ടെത്തി(സെർച്ച് ഫോർ എക്സലൻസ്) അതത് മേഖലകളിലേക്ക് നിയോഗിക്കും. സംസ്ഥാനത്തിന് പുറത്ത് വിവിധമേഖലകളിലെ പ്രഗത്ഭ മതികളെ കേരളത്തിലേക്ക് ആകർഷിച്ചു കൊണ്ടുവന്ന് കേരളത്തെ മികവിന്റെ ഭൂമിയാക്കും (ലാൻഡ് ഓഫ് എക്സലൻസ്)

22. അത്തരം പ്രഗത്ഭരുടെ നേതൃത്വത്തിൽ സംസ്ഥാനത്തുടനീളം മികവിന്റെ കേന്ദ്രങ്ങൾ (സെന്റേഴ്സ് ഓഫ് എക്സലൻസ്). ഇവയുടെ മുഖ്യപ്രവർത്തനം, വികസനം എന്നിവ ത്വരിതപ്പെടുത്തുന്നതിനുള്ള ഗവേഷണം (റിസർച്ച് ആന്റ് ഡെവലപ്മെന്റ്)
23. കേന്ദ്രവുമായും ഇതര സംസ്ഥാനങ്ങളുമായും കക്ഷി രാഷ്ട്രീയത്തിന് അതീതമായി സഹകരണം. ശക്തമായ കേന്ദ്രം , സംതൃപ്തമായ സംസ്ഥാനം എന്നത് എൻഡിഎ നിലപാട്. കേന്ദ്രത്തിലെ പോലെ സംസ്ഥാനത്തും പരിമിതമായ ഭരണകൂടവും പരമാവധി ഭരണവും (മിനിമം ഗവൺമെന്റ് മാക്സിമം ഗവേണൻസ്)
24. പെൻഷൻ പ്രായം ഏകീകരിക്കും.
25. സംസ്ഥാന ജീവനക്കാർക്കും അദ്ധ്യാപകർക്കും കേന്ദ്രജീവനക്കാർക്ക് തുല്യമായ സേവന-വേതന വ്യവസ്ഥകൾ
26. ലൗ ജിഹാദിനെതിരേ നിയമ നിർമ്മാണം
27. മത തീവ്രവാദികൾ നടത്തിയ കൊലപാതകങ്ങൾ അന്വേഷിക്കാൻ പ്രത്യേക സംഘം

## സഹകരണം

1. സഹകരണമേഖലയ്ക്ക് ത്രിതല സംവിധാനം
2. സഹകരണ സ്ഥാപനങ്ങളിൽ ജനാധിപത്യവും സ്വയംഭരണവും പുനഃസ്ഥാപിക്കും
3. സേവനമേഖലകളിൽ സഹകരണസ്ഥാപനങ്ങളുടെ പങ്കാളിത്തം
4. സഹകരണ മേഖലയെ കാർഷികസൗഹൃദമാക്കും

## തൊഴിൽ

1. നിക്ഷേപ കാലാവസ്ഥ മെച്ചപ്പെടുത്തുന്നതിന് ട്രേഡ് യൂണിയനുകളുമായി കൂടിയാലോചിച്ച് സമവായത്തിലൂടെ തൊഴിലാളി യൂണിയനുകൾക്ക് പെരുമാറ്റച്ചട്ടം
2. നോക്കുകൂലി, അട്ടിമറിക്കൂലി എന്നിവയ്ക്ക് കർശന നിരോധനം
3. ഒരു കുടുംബത്തിലെ തൊഴിൽരഹിതരിൽ ഒരംഗത്തിനെങ്കിലും 20,000 രൂപ പ്രതിമാസ വേതനം ലഭിക്കുന്ന തൊഴിൽ
4. കുട്ടികളിൽ തൊഴിലിന്റെ മഹത്ത്വം ബോധ്യപ്പെടുത്തുകയും പഠനത്തോടൊപ്പം വേതനം (ഏൺ വൈൽ യു ലേൺ) പദ്ധതിയിലൂടെ പ്രതിവാരം 20 മണിക്കൂർ വരെ വിവിധ സർക്കാർ/സ്വകാര്യ മേഖലകളിൽ ജോലി
5. പ്രത്യക്ഷമായോ പരോക്ഷമായോ സർക്കാരിന് പങ്കാളിത്തമുള്ള സ്ഥാപനങ്ങളിലെ നിയമനം പബ്ലിക് സർവീസ് കമ്മീഷൻ മുഖേന
6. നിയമനങ്ങളിൽ കൃത്രിമം കാണിക്കുന്നവർക്കെതിരെ തടവ് ഉൾപ്പടെ ശക്തമായ ശിക്ഷാനടപടി
7. ഒഴിവുകൾ യഥാസമയം സർക്കാരിനെ അറിയിക്കുന്നതിനും പിഎസ്സി മുഖേന നിയമനം നടത്തുന്നതിനുമുള്ള സുതാര്യവും അഴിമതിരഹിതവുമായ സംവിധാനം
8. പിൻവാതിൽ നിയമനങ്ങൾക്ക് പൂർണ നിരോധനം
9. പി.എസ്.സി മുഖ്യപരീക്ഷയ്ക്ക് മുൻപുള്ള യോഗ്യതാ പരീക്ഷ നിർത്തലാക്കും
10. പി.എസ്.സി അംഗങ്ങളുടെ എണ്ണം 19 ൽ നിന്ന് പത്തായി കുറയ്ക്കും.




പി.എസ്.സി ചെയർമാൻ, അംഗങ്ങൾ എന്നിവർക്ക് അടിസ്ഥാനവിദ്യാഭ്യാസയോഗ്യത നിശ്ചയിക്കും

11. പ്രധാനമന്ത്രി വിഭാവനം ചെയ്യുന്ന നൈപുണ്യവികസന പദ്ധതികൾ യാഥാർഥ്യമാക്കി സ്ത്രീകളുടെ കൂട്ടായ്മയിലൂടെ ഓരോ ഗ്രാമത്തിലും സൗജന്യ പരിശീലനം സംഘടിപ്പിച്ച് പത്തുലക്ഷം പേരുടെ വിദഗ്ദ്ധ തൊഴിലാളിസേന
12. കമ്പ്യൂട്ടർ ഹാർഡ്‌വെയർ നിർമ്മാണം പ്രോത്സാഹിപ്പിക്കാൻ പദ്ധതി
13. ചാരായനിരോധനം മൂലം തൊഴിൽ നഷ്ടപ്പെട്ടവർക്ക് പുനരധിവാസ പദ്ധതി
14. പ്രാദേശിക, ദേശീയതലത്തിൽ ആവശ്യാനുസരണം തൊഴിലാളികളെ നൽകാൻ ഉതകുന്ന തൊഴിൽ സംഘങ്ങൾ
15. ലേബർ ഇന്നൊവേഷൻ മിഷൻ
16. എല്ലാ തൊഴിൽമേഖലകളിലും മിനിമം വേതനം
17. ഇതരസംസ്ഥാന തൊഴിലാളികൾക്ക് നിർബന്ധ രജിസ്ട്രേഷൻ

## സാമ്പത്തിക രംഗം

1. സാമ്പത്തിക രംഗത്ത് ജനപങ്കാളിത്തത്തോടെ ശുദ്ധീകരണപ്രക്രിയ. മദ്യത്തിന്റെയും ലോട്ടറിയുടെയും മേലുള്ള സർക്കാരിന്റെ അമിതാശ്രയം അവസാനിപ്പിക്കും. ലോട്ടറി ടിക്കറ്റിനും മദ്യത്തിനും കാലാകാല ങ്ങളിൽ ഉണ്ടാകുന്ന വില വർദ്ധന തടയും
2. പാവപ്പെട്ടവരെ പിഴിയുന്ന ബ്ലേഡ് കമ്പനികൾക്ക് എതിരെ നിയമനിർമാണം
3. ശക്തവും വ്യാപകവുമായ സഹകരണ ബാങ്കിങ്
4. വർഗീയ താത്പര്യങ്ങളിൽ ഉന്നിയ ഇസ്ലാമിക ബാങ്കുകൾക്ക് നിരോധനം
5. ബാങ്കുകളുടെ നിക്ഷേപ വായ്പ അനുപാതം ഗണ്യമായി വർദ്ധിപ്പിക്കാൻ സാഹചര്യം ഒരുക്കും. നിക്ഷേപ കാലാവസ്ഥ മെച്ചപ്പെടുത്തും
6. വ്യവസായസംരംഭകർക്ക് പൂർണ സുരക്ഷയും സാമ്പത്തിക പാക്കേജ് ഉൾപ്പടെയുള്ള പ്രോത്സാഹനവും
7. മുതൽ മുടക്കുന്നവർക്കു ന്യായമായ ലാഭവും പണിയെടുക്കുന്നവർക്കു മെച്ചപ്പെട്ട വേതനവും
8. കിഫ്ബി ഭരണഘടനാനുസൃതമായി പുനഃസംഘടിപ്പിച്ച് സിഎജി ആഡിറ്റിനു വിധേയമാക്കും
9. തിരിച്ചെത്തിയ പ്രവാസികൾക്ക് സ്വയം തൊഴിൽ തുടങ്ങാൻ ആവശ്യമായ വായ്പ ഉൾപ്പടെയുള്ള സൗകര്യങ്ങളും സഹായങ്ങളും
10. വികസനാവശ്യങ്ങളും ക്ഷേമപരിപാടികളും നിറവേറ്റാൻ പര്യാപ്തമായ തരത്തിൽ വിഭവ സമാഹരണം വർദ്ധിപ്പിക്കും. പുതിയ ധനാഗമ മാർഗങ്ങൾ കണ്ടെത്തും. നികുതി സമാഹരണത്തിലെ പാളിച്ചകളും പോരായ്മകളും പരിഹരിക്കും. നികുതിവകുപ്പ് ശാസ്ത്രീയമായി പുനഃസംഘടിപ്പിക്കും. നികുതി ഘടന യുക്തിസഹമാക്കും. നികുതി ചോർച്ചയും നികുതിവെട്ടിപ്പും പരമാവധി തടയും

## റെയിൽവേ

1. അപ്രായോഗികമായ സിൽവർ ലൈൻ പദ്ധതിക്ക് പകരം മൂന്നാം റെയിൽ സ്ഥാപിക്കാൻ നടപടി
2. അയൽ ജില്ലകളെയും പ്രധാന സ്റ്റേഷനുകളെയും ബന്ധപ്പെടുത്തി അതിവേഗ എക്സ്പ്രസ് ട്രെയിനുകൾ
3. ഗുരുവായൂർ–കുറ്റിപ്പുറം, അങ്കമാലി–പുനലൂർ, ശബരിപ്പാത, നിലമ്പൂർ–നഞ്ചൻഗുഡ് റെയിൽ പദ്ധതികൾ ദ്രുതഗതിയിൽ നടപ്പാക്കും





4. കൊച്ചി മെട്രോ നെടുമ്പാശേരി വിമാനത്താവളം വരെയും പശ്ചിമ കൊച്ചിയിലേക്കും അരൂരിലേക്കും ദീർഘിപ്പിക്കും
5. കോഴിക്കോട്, തിരുവനന്തപുരം നഗരങ്ങളിൽ ലൈറ്റ് മെട്രോ പദ്ധതി
6. തിരുവനന്തപുരം–കന്യാകുമാരി റെയിൽപ്പാത ഉൾപ്പെടെയുള്ള പാത ഇരട്ടിപ്പിക്കൽ സമയബന്ധിതമായി നടപ്പാക്കും
7. കൂടുതൽ ഇന്റർസിറ്റി, മെമു സർവീസുകൾ
8. ഇതരസംസ്ഥാന തീർഥാടകർക്ക് എല്ലാ മാസവും ശബരിമലയ്ക്ക് വരാൻ സ്പെഷ്യൽ ട്രെയിനുകൾ
9. കൂടുതൽ റെയിൽവേ മേൽപ്പാലങ്ങൾ. റെയിൽവേ സ്റ്റേഷനുകൾ ആധുനികവത്കരിക്കും
10. പൊതു–സ്വകാര്യ പങ്കാളിത്തത്തോടെ കൂടുതൽ ട്രെയിൻ സർവീസുകൾക്ക് കേന്ദ്രത്തിൽ സമ്മർദ്ദം

## വിദ്യാഭ്യാസം

1. കേന്ദ്ര സർക്കാരിന്റെ നവവിദ്യാഭ്യാസ പദ്ധതിക്കനുസൃതമായി സർവകലാശാല നിയമം പരിഷ്കരിക്കും
2. പൊതു–സ്വകാര്യ പങ്കാളിത്തത്തോടെ ഉന്നത വിദ്യാഭ്യാസസ്ഥാപനങ്ങൾ
3. പുതിയ ശാസ്ത്ര സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ. ശാസ്ത്ര–സാങ്കേതിക നേട്ടങ്ങൾ സാധാരണക്കാരുടെ ക്ഷേമത്തിനും നാടിന്റെ വികസനത്തിനും പ്രയോജനപ്പെടുത്തും
4. ശാസ്ത്രഗവേഷണത്തിന് പ്രധാന്യം നൽകാൻ കോർപ്പറേറ്റ് സ്ഥാപനങ്ങളെ പ്രേരിപ്പിക്കും
5. ആയുർവേദ സർവകലാശാല
6. കാലടി സംസ്കൃത സർവകലാശാലയിൽ ആയുർവേദം, കൂടിയാട്ടം, കൂത്ത്, ചുമർചിത്രകല, വേദാന്തം, ജ്യോതിശ്ശാസ്ത്രം, തന്ത്രശാസ്ത്രം തുടങ്ങി കേരളത്തിന്റെ സവിശേഷ മേഖലകളിൽ വിശേഷപഠനാർഥം ഗവേഷണകേന്ദ്രം
7. എല്ലാ സ്കൂളുകളിലും ഒരോ സ്പെഷ്യൽ ടീച്ചർ വീതം
8. ഭിന്നശേഷിയുള്ള കുട്ടികളുടെ സംരക്ഷണത്തിനും വിദ്യാഭ്യാസത്തിനും സ്പെഷ്യൽ സ്കൂളുകൾ
9. സ്വകാര്യ സ്പെഷ്യൽ സ്കൂളുകളെ സർക്കാർ എയ്ഡഡ് സ്കൂളുകളാക്കും
10. എല്ലാ ഗവൺമെന്റ് ഐ.ടി.ഐകളെയും പോളിടെക്നിക്ക് കോളേജുകളെയും ലോകനിലവാരമുള്ള നൈപുണ്യ വികസനകേന്ദ്രങ്ങളാക്കി മാറ്റും
11. പൊതുജനാരോഗ്യ വിദ്യാഭ്യാസരംഗം ഉടച്ചുവാർക്കും
12. എല്ലാ ജില്ലകളിലും ആയുർവേദ ആശുപത്രികളോട് അനുബന്ധിച്ച് ആയുർവേദ കോളേജുകളും പഞ്ചകർമ ഇൻസ്റ്റിറ്റ്യൂട്ടുകളും
13. എൻ.ആർ.ഐ സീറ്റുകൾക്ക് സാമ്പത്തിക മാനദണ്ഡം. ഈ സീറ്റുകളുടെ വിൽപ്പന തടയും
14. നഴ്സിംഗ്, പാരാമെഡിക്കൽ അനുബന്ധ വിഷയങ്ങൾ തുടങ്ങിയവയുടെ പഠനത്തിന് സ്കൂൾ ഓഫ് മെഡിക്കൽ എജ്യുക്കേഷൻ
15. പബ്ലിക് ഹെൽത്ത് ഇൻസ്റ്റിറ്റ്യൂട്ട്
16. വിപുലീകരിച്ച ഹെൽത്ത് ഇൻസ്പെക്ടർ പരിശീലന പരിപാടികൾ
17. വിദേശമാതൃകകൾ സ്വീകരിച്ചുകൊണ്ട് ലോക നിലവാരമുള്ള വിദ്യാഭ്യാസം ഉറപ്പാക്കാൻ സ്കൂൾതലം മുതൽ സർവകലാശാലതലം വരെ സ്പെഷ്യൽ എജ്യൂക്കേഷണൽ സോണുകൾ




## സാംസ്കാരികം

1. കലാസാംസ്കാരിക രംഗം പരിപോഷിപ്പിക്കാൻ ആർട്ട് അതോറിറ്റി ഓഫ് കേരള
2. കലാകാരന്മാർക്കായി സാമൂഹിക സുരക്ഷാ ബോർഡ്
3. കലാസാംസ്കാരിക തനിമ പ്രതിഫലിപ്പിക്കുന്ന കലാഗ്രാമങ്ങൾ
4. 'വീട്ടിലൊരു ചിത്രം നാട്ടിലൊരു ശില്പം' പദ്ധതിപ്രകാരം എല്ലാ വീടുകളിലും ചിത്രവും എല്ലാ പഞ്ചായത്തിലും ശില്പവും സ്ഥാപിക്കാൻ നടപടി
5. പരമ്പരാഗത വിജ്ഞാനവും കലയും പരിപോഷിപ്പിക്കാനായി പരമ്പരാഗത വിജ്ഞാനകേന്ദ്രം
6. പരമ്പരാഗത തൊഴിൽ പ്രോത്സാഹിപ്പിക്കാൻ വിശ്വകർമ ഗുരുകുലം
7. വിശ്വകർമജയന്തി തൊഴിൽദിനമായി അംഗീകരിച്ച് അവധി പ്രഖ്യാപിക്കും
8. സാങ്കേതിക സർവകലാശാലയിൽ 'വിശ്വകർമ' ചെയർ
9. വിവിധ മേഖലകളിൽ പ്രാഗത്ഭ്യം തെളിയിച്ചവർക്ക് കേരളരത്നം, കേരളവിഭൂഷൺ, കേരളഭൂഷൺ, കേരള ശ്രീ പുരസ്കാരങ്ങൾ
10. സാഹിത്യ, സാമൂഹിക, സാംസ്കാരിക രംഗങ്ങളിൽ ഉജ്ജ്വലപ്രതിഭകളായി തിളങ്ങിനിന്നവർക്ക് സ്മൃതി മണ്ഡപങ്ങൾ. അവരുടെ സംഭാവനകൾ വിശദമാക്കുന്ന പ്രദർശിനി സഭാഗൃഹം, ഗ്രന്ഥശാല തുടങ്ങിയവ ഇതോടൊപ്പം
11. ധൈഷണിക രംഗത്ത് പി. പരമേശ്വരൻ നൽകിയ സംഭാവനകൾ സാമൂഹികപരിവർത്തനത്തിന് ഉതകുന്ന കർമപദ്ധതികളാക്കുന്നതിന് തിരുവനന്തപുരത്ത് സാംസ്കാരിക കേന്ദ്രം
12. ആറന്മുളയെ ദേശീയ പൈതൃക ഗ്രാമമായി പ്രഖ്യാപിക്കും. പള്ളിയോടം, വള്ളംകളി , കണ്ണാടി, വള്ളസദ്യ തുടങ്ങിയ പൈതൃകശേഷിപ്പുകൾ നിലനിർത്താൻ കർമപദ്ധതി
13. നവോത്ഥാനത്തിനു നേതൃത്വം നൽകിയ ആധ്യാത്മികാചാര്യന്മാരുടെയും സാമൂഹിക പരിഷ്കർത്താക്കളുടെയും സംഭാവനകൾ പഠിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമായി കേന്ദ്രം
14. തുഞ്ചൻപറമ്പിൽ എഴുത്തച്ഛന്റെ പ്രതിമ
15. പ്രമുഖ കലാകാരന്മാരുടെ സ്മരണാർഥം സർവകലാശാലകളിൽ ചെയറുകൾ
16. കേരളീയർ ധാരാളമുള്ള വിദേശരാജ്യങ്ങളിൽ കേരള കലാമേളകൾ
17. കരകൗശല വസ്തുക്കൾക്ക് ഇ–മാർക്കറ്റിങ് സംവിധാനം
18. പൊതുസ്ഥലങ്ങളിലും ആശുപത്രികളിലും റിക്രിയേഷൻ സെന്ററുകൾ
19. ദേശീയ അന്തർദേശീയ കലാസാംസ്കാരിക വിനിമയ പരിപാടികൾ
20. കലാസാംസ്കാരിക രംഗത്ത് പ്രവർത്തിക്കുന്നവരുടെ വിശദാംശങ്ങൾ ഉൾകൊള്ളുന്ന ഡേറ്റാ ബാങ്ക്. അവർക്കു തിരിച്ചറിയൽ കാർഡ്.
21. ആർട്ടിസാൻസിന്റെ പരമ്പരാഗത വൈദഗ്ദ്ധ്യത്തെ അംഗീകരിക്കാനും പ്രോത്സാഹിപ്പിക്കാനും സ്പെഷ്യൽ പാക്കേജ്
22. കലാകാരന്മാരെ സംരംഭകരാക്കി മാറ്റാൻ സാമ്പത്തികവും സാങ്കേതികവുമായ സഹായത്തോടെ ആർട്ടിപ്രെണ്യർഷിപ്പ് പദ്ധതി.
23. കലാകാരന്മാർക്ക് ആർട്ടിസ്റ്റ് ക്രെഡിറ്റ് കാർഡ്





24. വിരമിച്ച പത്രപ്രവർത്തകരുടെ അനുഭവസമ്പത്ത് പ്രയോജനപ്പെടുന്ന രീതിയിൽ എമറിറ്റസ് ജേർണലിസ്റ്റ് പദ്ധതി
25. മാധ്യമപ്രവർത്തകർക്കായി പത്തുലക്ഷം രൂപയുടെ ആരോഗ്യ ഇൻഷുറൻസ്. മാധ്യമപ്രവർത്തകരുടെ പെൻഷൻ 15,000 രൂപയാക്കും
26. ഗ്രാമങ്ങൾ തോറും വായനക്കൂട്ടങ്ങൾ. 'വായനയിലൂടെ വിജ്ഞാനം' പദ്ധതി
27. ഡിജിറ്റൽ സാക്ഷരത വ്യാപകമാക്കാൻ ഡിജിറ്റൽ സാക്ഷരതാ വോളണ്ടിയർമാർ
28. 2025-ഓടെ കേരളത്തിലെ മുഴുവൻ ജനങ്ങളെയും ഡിജിറ്റൽ സാക്ഷരരാക്കാൻ തീവ്ര ജനകീയ പങ്കാളിത്ത പരിപാടി
29. കേരളത്തിൽ സാംസ്കാരിക സർവകലാശാല
30. കെ.കേളപ്പൻ, ചേകന്നൂർ മൗലവി, മുഹമ്മദ് അബ്ദു റഹ്മാൻ, ചാവറ കുര്യാക്കോസ് എന്നീ നവോത്ഥാന നായകരുടെ സ്മരണ നിലനിർത്താൻ കേന്ദ്രങ്ങൾ
31. മാപ്പിള ലഹളക്കാലത്ത് നിരപരാധികളെ കൊന്നുതള്ളിയ തുവ്വോർ കിണർ ചരിത്ര സ്മാരകമാക്കും
32. പി. മാധവ്ജി സ്മാരക വേദ - തന്ത്ര പഠന കേന്ദ്രം

## ആരാധനാലയങ്ങൾ

1. കെ.പി.ശങ്കരൻ നായർ കമ്മീഷൻ റിപ്പോർട്ടിലെ ശുപാർശ അനുസരിച്ച് സ്വതന്ത്രവും ഭക്തജന നിയന്ത്രിതവും കക്ഷിരാഷ്ട്രീയ വിമുക്തവുമായ ക്ഷേത്രഭരണ വ്യവസ്ഥ ഉറപ്പുവരുത്താൻ നിയമനിർമാണം
2. ക്ഷേത്രങ്ങളുടെ അന്യാധീനപ്പെട്ട ഭൂമി വീണ്ടെടുക്കാൻ അടിയന്തര നടപടി
3. ക്ഷേത്രങ്ങളിൽ സനാതനധർമ്മ പഠനത്തിന് സഹായസൗകര്യങ്ങൾ
4. കേണൽ മൺറോയുടെ കാലം മുതൽ ക്ഷേത്ര ഭൂമിയും സ്വത്തും ഏറ്റെടുത്തതു മൂലം ക്ഷേത്രങ്ങൾക്കുണ്ടായ നഷ്ടം കണക്കാക്കി ആവശ്യമായ വാർഷികാംശാദായ വർദ്ധന
5. നാശോന്മുഖമായ ആരാധനാലയങ്ങൾ പുനരുദ്ധരിക്കുന്നതിന് പദ്ധതി
6. ഗുരുവായൂർ ക്ഷേത്രം കേന്ദ്രീകരിച്ച് ഗ്രേറ്റർ ഗുരുവായൂർ ഡവലപ്മെന്റ് അതോറിറ്റി
7. ഗുരുവായൂർ ക്ഷേത്രത്തിന്റെ ചരിത്രവും ഐതിഹ്യവും ഉൾക്കൊള്ളിച്ച് മേൽപ്പത്തൂർ, പൂന്താനം, കുറൂരമ്മ, ചെമ്പൈ, ആഞ്ഞം തുടങ്ങിയ മഹാപ്രതിഭകളുടെ ജീവിതം, ദർശനം, സന്ദേശം എന്നിവ പ്രചരിപ്പിക്കുതിന് സംവിധാനം
8. ഗുരുവായൂർ ആനക്കോട്ടയും ഗോശാലയും വികസിപ്പിച്ചും ആധുനീകരിച്ചും മൃഗപരിപാലന കേന്ദ്രം

## ശബരിമല

1. ആചാരസംരക്ഷണത്തിന് സമഗ്ര നിയമ നിർമാണം
2. ശബരിമലയുടെ സമഗ്രവികസനത്തിന് അതോറിറ്റി
3. തന്ത്രി മുഖ്യനെയും പന്തളം കൊട്ടാരം, ദേവസ്വം ബോർഡ്, ഭക്തജന സംഘടനകൾ എന്നിങ്ങനെ ആചാരവും വിശ്വാസവുമായി ബന്ധപ്പെട്ടവരുടെ പ്രതിനിധികളെയും ഉൾപ്പെടുത്തി ശബരിമല ക്ഷേത്ര ഭരണത്തിന് കക്ഷിരാഷ്ട്രീയമുക്തവും സ്വതന്ത്രവും പരമാധികാരമുള്ളതുമായ ദേവസ്വം ഭരണ സമിതി




4. ശബരിമല ഭക്തർക്ക് ദർശനത്തിനും ശുദ്ധജലം, താമസം, ചികിത്സ, ശൗചാലയം എന്നിവയ്ക്കും പരമാവധി സൗകര്യങ്ങൾ. കുന്നാർ ഡാമിന്റെ പൊക്കം ഉയർത്തി ശബരിമല, പമ്പ, നിലയ്ക്കൽ എന്നിവിടങ്ങളിലേക്ക് കുടിവെള്ള ലഭ്യത. തിരുവാഭരണപാത, എരുമേലി, പമ്പ, ഉപ്പുപാറ, പുൽമേട് എന്നീ പാരമ്പര്യപാതകളുടെ വികസനം. മണ്ഡലമകരവിളക്കുകാലത്തും മാസപൂജ സമയങ്ങളിലും ഈ കാനനപാതകളിൽ ഭക്ഷണത്തിനും വിശ്രമത്തിനും അടിയന്തര ചികിത്സയ്ക്കും ആവശ്യമായ സംവിധാനങ്ങൾ
5. പമ്പയിലെ ശ്രീരാമക്ഷേത്രം വികസിപ്പിച്ച് അവഗണിക്കപ്പെട്ടു കിടക്കുന്ന ചരിത്രപ്രധാനമായ ശ്രീരാമപാദം സംരക്ഷിക്കും
6. ശബരിമല സന്നിധാനത്തും പമ്പയിലുമായി ദേവസ്വത്തിനുള്ള സ്ഥലം 250 ഏക്കറാക്കി പരിസ്ഥിതി സൗഹൃദമായി വികസിപ്പിക്കും
7. പന്തളം മുതൽ സന്നിധാനം വരെ നീണ്ട തിരുവാഭരണപാത കൈയേറ്റങ്ങൾ ഒഴിപ്പിച്ച് സംരക്ഷിക്കും

## കോർ ജില്ലകൾ

1. കേരളത്തിലെ ഓരോ ജില്ലയും ഓരോ വികസനശാഖയുടെ കോർ ജില്ലയായി വികസിപ്പിച്ച് അത്യന്താധുനിക സൗകര്യങ്ങൾ. തിരുവനന്തപുരത്ത് ഐടി, കോട്ടയത്ത് വിദ്യാഭ്യാസം, എറണാകുളത്ത് വ്യവസായം, കോഴിക്കോട് ആരോഗ്യ പരിപാലനം, തൃശ്ശൂരിൽ സാംസ്കാരികം

## തലസ്ഥാന നഗര വികസനം

1. ശ്രീപദ്മനാഭസ്വാമി ക്ഷേത്രത്തിന്റെ സംരക്ഷണം ഡിഐജി റാങ്കിലുള്ള ഉദ്യോഗസ്ഥന്റെ ചുമതലയിൽ
2. ആറ്റുകാൽ ക്ഷേത്രനഗരി വികസനപദ്ധതി
3. പാർവതീപുത്തനാർ, വിമാനത്താവളം, വേളി റയിൽവേസ്റ്റേഷൻ, ശംഖുംമുഖം എന്നീ പ്രദേശങ്ങൾ ഉൾപ്പെടുത്തി വ്യോമ–റെയിൽ–ജലഗതാഗത ഹബ്ബ്
4. തലസ്ഥാനനഗരിയിലെ അഴുക്കുചാൽ മാനേജ്മെന്റ്, വെള്ളക്കെട്ട് നിയന്ത്രണം തുടങ്ങിയവയ്ക്ക് അനന്ത ആക്ഷൻ പ്ലാൻ

## വിനോദസഞ്ചാര വികസനം

1. വിനോദസഞ്ചാര മേഖലയിൽ സുസ്ഥിരവികസനം
2. കേരള ടൂറിസത്തെ ആഗോള നിലവാരത്തിൽ എത്തിച്ച് വിനോദ സഞ്ചാരികളുടെ വരവും വരുമാനവും വർദ്ധിപ്പിക്കാൻ പദ്ധതി
3. വിനോദസഞ്ചാരികൾക്ക് ലോകനിലവാരത്തിലുള്ള സുരക്ഷാ സംവിധാനം
4. ടൂറിസ്റ്റ് ഇൻഷുറൻസ് പദ്ധതി
5. കേരളത്തിലെ വിവിധ രാജ്യാന്തരവിമാനത്താവളങ്ങളെ വിദേശനഗരങ്ങളുമായി ബന്ധിപ്പിച്ച് ഡി 2 കെ (ഡയറക്ട് ടു കേരള) വിമാനസർവീസുകൾ




6. ജില്ലാ ടൂറിസം പ്രമോഷൻ കൗൺസിലുകൾ ഏകോപിപ്പിച്ച് സംസ്ഥാന ടൂറിസം പ്രമോഷൻ കൗൺസിൽ
7. കേരളത്തിന്റെ പാരമ്പര്യം, സംസ്കാരം, കല, കരകൗശലം, രുചിക്കൂട്ട്, നാടൻ കലാരൂപങ്ങൾ തുടങ്ങിയവ രാജ്യാന്തരശ്രദ്ധ ആകർഷിക്കത്തക്ക രീതിയിൽ ആവിഷ്കരിച്ച് ക്രയവിക്രയം പ്രോത്സാഹിപ്പിക്കുന്നതിന് പൈതൃക ഗ്രാമങ്ങൾ (ഹെറിറ്റേജ് വില്ലേജുകൾ)
8. ആയുർവേദം, യോഗ, ധ്യാനം, തീർഥാടനം, ക്ഷേത്രങ്ങൾ, ഉത്സവങ്ങൾ എന്നിവ ബന്ധിപ്പിച്ച് ഹെറിറ്റേജ് പിൽഗ്രിമേജ് ടൂറിസം
9. ഫാം ടൂറിസം, ഹെറിറ്റേജ് ടൂറിസം, പിൽഗ്രിം ടൂറിസം, സാംസ്കാരിക ടൂറിസം എന്നിവയുടെ സാദ്ധ്യതകൾ വിപുലീകരിക്കാൻ പദ്ധതി

## വ്യവസായം

1. വ്യവസായതാത്പര്യങ്ങൾ സംരക്ഷിച്ച് കേരളത്തെ വ്യവസായ നിക്ഷേപക സൗഹൃദ സംസ്ഥാനമാക്കും. സുഗമമായ വാണിജ്യത്തിന് (ഈസ് ഓഫ് ഡൂയിംഗ് ബിസിനിസ്) അനുയോജ്യമായ അന്തരീക്ഷം സൃഷ്ടിച്ച് കേരളത്തെ വ്യവസായ സൗഹൃദ സംസ്ഥാനമാക്കാൻ നയപരവും നിയമപരവുമായ നടപടി. കൂടുതൽ നിക്ഷേപകരെ ആകർഷിക്കാൻ ഭൂമി, ജലം,വൈദ്യുതി, ലൈസൻസ്, രജിസ്ട്രേഷൻ തുടങ്ങിയവയുടെ ലഭ്യത സുഗമമാക്കും
2. 'ഇൻവെസ്റ്റ് ഇന്ത്യ'യുടെ സേവനങ്ങൾ കേരളത്തിന്റെ നിക്ഷേപ വർദ്ധനവിനും വ്യവസായ വികസനത്തിനും പ്രയോജനപ്പെടുത്തും
3. കേരളത്തിലെ പൊതുമേഖലാസ്ഥാപനങ്ങൾ ലാഭകരമാക്കും, ഭരണനിർവഹണം കാര്യക്ഷമമാക്കും. പൂട്ടിയ പൊതുമേഖലാ സ്ഥാപനങ്ങൾ തുറക്കും
4. പൊതുമേഖലാ സ്ഥാപനങ്ങളിൽ പ്രത്യുത്പാദനപരമായ പദ്ധതികൾ നടപ്പാക്കി പത്ത് ശതമാനം അധിക തൊഴിൽ അവസരം
5. സംസ്ഥാനത്തെ കേന്ദ്രപൊതുമേഖലാസ്ഥാപനങ്ങളിലെ നിക്ഷേപം വർദ്ധിപ്പിക്കാൻ കേന്ദ്രസർക്കാരിൽ സമ്മർദ്ദം. ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകൾ പുനരുജ്ജീവിപ്പിക്കും
6. കേരളം വിട്ടുപോയ വ്യവസായികളെ മടക്കിക്കൊണ്ടുവരാൻ പാക്കേജ്
7. വിവിധ മേഖലകളിൽ 'മേക്ക് ഇൻ കേരള' പാർക്കുകൾ
8. പുത്തൻ സംരംഭകരെ സഹായിക്കാനായി ഇന്ത്യ ഇന്നവേഷൻ ഫണ്ട് പോലുള്ള സ്രോതസുകൾ ഫലപ്രദമായി ഉപയോഗപ്പെടുത്തും
9. ചെറുകിട-സൂക്ഷ്മ വ്യവസായികളുടെയും വ്യാപാരികളുടെയും ക്ഷേമവും സുരക്ഷയും ഉറപ്പുവരുത്താനായി ചെറുകിട വ്യവസായ സാമൂഹിക സുരക്ഷാബോർഡ്
10. 'ആത്മ നിർഭർ ഭാരതി'ന്റെ സാധ്യത പൂർണമായും ഉപയോഗപ്പെടുത്തി കേരളത്തെ കയറ്റുമതി കേന്ദ്രമാക്കും
11. പ്രകൃതി വിഭവങ്ങളുടെ ലഭ്യത കണക്കിലെടുത്ത് ചെറുകിട വ്യവസായ സംരംഭങ്ങൾ
12. അപൂർവലോഹ മണൽ സമ്പത്ത്, മത്സ്യസമ്പത്ത്, വനസമ്പത്ത്, സുഗന്ധദ്രവ്യങ്ങൾ, ഔഷധച്ചെടികൾ, റബ്ബർ, കാർഷികവിളകൾ, കളിമണ്ണുശേഖരം എന്നിവ ഉപയോഗപ്പെടുത്തി വ്യവസായങ്ങൾ
13. കേന്ദ്ര പദ്ധതികൾ പ്രയോജനപ്പെടുത്തി തൊഴിൽ സംരംഭങ്ങൾ തുടങ്ങാൻ ഒരുമാസത്തിനകം വായ്പ
14. ചെറുകിട വ്യവസായനയം

## പരമ്പരാഗത വ്യവസായങ്ങൾ

1. പരമ്പരാഗത വ്യവസായ നയം പ്രഖ്യാപിക്കും
2. കൈത്തറി, കയർ, മൺപാത്രങ്ങൾ, കശുവണ്ടി, മത്സ്യബന്ധനം, ബീഡി, ഈറ്റ, പനമ്പ് തുടങ്ങിയ പരമ്പരാഗത വ്യവസായങ്ങളെ ലാഭനഷ്ട അടിസ്ഥാനത്തിൽ വിലയിരുത്താതെ പൈതൃകത്തിന്റെ ഭാഗമായി കണ്ട് അവയ്ക്ക് സാമ്പത്തിക പരിരക്ഷ
3. പരമ്പരാഗത വ്യവസായങ്ങളിൽ പ്രവർത്തിക്കുന്നവരുടെ അനന്തര തലമുറയെ പുതിയ തൊഴിൽ അവസരങ്ങൾക്കായി പ്രാപ്തരാക്കാൻ സ്കിൽ സെന്ററുകൾ
4. ഖാദി-കൈത്തറി മേഖലകളുടെ നിലനിൽപ്പിനും നവീകരണത്തിനും പദ്ധതി
5. അന്യസംസ്ഥാനങ്ങളിലേക്ക് കുടിയേറിയ കശുവണ്ടി ഫാക്ടറികൾ മടക്കിക്കൊണ്ടുവരും.
6. പരമ്പരാഗത മേഖലയിലെ ചെറുകിട വ്യവസായങ്ങളുടെ വായ്പകൾക്ക് പലിശകൾ ഒഴിവാക്കി ഒറ്റത്തവണയായി അടച്ചു തീർക്കാൻ ബാങ്കുകളുമായി ചേർന്ന് സംവിധാനം
7. കയർ മേഖലയിൽ യന്ത്രവത്കരണവും വൈവിദ്ധ്യവത്കരണവും ത്വരിതപ്പെടുത്തി കയറ്റുമതി പ്രോത്സാഹിപ്പിക്കും.
8. കൈത്തറി വ്യവസായം നവീകരിക്കും.
9. പനമ്പ്, പായ തൊഴിലാളികൾക്ക് സംരക്ഷണം

## സാമൂഹിക ക്ഷേമം

1. എല്ലാവിധ ക്ഷേമ പെൻഷനുകളും സർക്കാർ സഹായങ്ങളും ഡയറക്റ്റ് ബെനിഫിറ്റ് ട്രാൻസ്ഫർ വഴി
2. സാമൂഹിക ക്ഷേമ പെൻഷൻ 3500 രൂപയായി വർദ്ധിപ്പിക്കും. പ്രതിവർഷം പത്തു ശതമാനം വർദ്ധന
3. അടിയന്തരാവസ്ഥ തടവുകാർക്ക് അർഹമായ പെൻഷൻ
4. മുൻ പഞ്ചായത്ത് അംഗങ്ങൾ, കൗൺസിലർമാർ തുടങ്ങിയവർക്ക് പെൻഷനും സമഗ്ര ആരോഗ്യ പദ്ധതിയും
5. പത്തു വർഷത്തിൽ താഴെ സർവീസ് ഉള്ളവർക്ക് നൽകുന്ന എക്സ്ഗ്രേഷ്യ പെൻഷൻ തുക വർധിപ്പിക്കും.
6. കർഷക തൊഴിലാളി പെൻഷൻ തുക ഉയർത്തും.
7. മുതിർന്ന പൗരന്മാരുടെ സുരക്ഷയും ആരോഗ്യവും ഉറപ്പാക്കാൻ 'കാരണവർ മിഷൻ'
8. അംഗനവാടികളിലെ 5 വയസ്സിൽ താഴെയുള്ള കുഞ്ഞുങ്ങൾക്ക് സൗജന്യമായി പാൽ
9. എൻഡോസൾഫാൻ രോഗബാധിതരുടെ മുഴുവൻ ചികിത്സ ചെലവും സർക്കാർ വഹിക്കും. ദുരിത ബാധിതരിൽ വീടില്ലാത്തവർക്ക് വീട്
10. ബാലവാടി, അംഗനവാടി, പ്രീ-പ്രൈമറി സ്കൂൾ, നഴ്സറി സ്കൂൾ എന്നിവിടങ്ങളിലെ ആയമാർ / ടീച്ചർമാർ എന്നിവരുടെ ശമ്പളം വർദ്ധിപ്പിക്കും.
11. മുന്നാക്ക സമുദായങ്ങളിലെ സംരംഭകർക്കു പരിശീലനവും ധനസഹായവും
12. ദുരന്തങ്ങൾ, അത്യാഹിതങ്ങൾ തുടങ്ങി അപ്രതീക്ഷിത സാഹചര്യങ്ങളിൽ തൊഴിലും വരുമാനവും നഷ്ടപ്പെടുവർക്ക് പ്രതിമാസം 2000 രൂപ വീതം ആശ്വാസ ധനം.
13. ഹൈസ്കൂൾ വിദ്യാർത്ഥികൾക്ക് സൗജന്യ ലാപ്ടോപ്പ്.
14. എല്ലാവർക്കും പാർപ്പിടം ഉറപ്പാക്കി കേരളത്തെ പൂർണ പാർപ്പിട സംസ്ഥാനമാക്കും.
15. പഞ്ചായത്തുകൾ തോറും പകൽ വീടുകൾ
16. ബി.പി.എൽ. വിഭാഗത്തിൽ കിടപ്പുരോഗികൾക്ക് പ്രതിമാസം 5000 രൂപ സഹായം





17. ഓരോ ബിപിഎൽ കുടുംബത്തിനും പ്രതിവർഷം ആറു പാചകവാതക സിലിണ്ടർ സൗജന്യമായി നൽകും.
18. മദ്യത്തിനും മയക്കുമരുന്നിനും എതിരേ വാർഡ് തലത്തിലും, വിദ്യാഭ്യാസ സ്ഥാപനങ്ങൾ കേന്ദ്രീകരിച്ചും ബോധവത്കരണം

## വനിതാക്ഷേമം

1. വാളയാറിൽ പീഡിതരായി മരണപ്പെട്ട പെൺകുട്ടികളുടെ അമ്മയ്ക്ക് നീതി ഉറപ്പാക്കും.അമ്മയുടെ ആവലാതിയും ആവശ്യങ്ങളും കണക്കിലെടുത്ത് കുറ്റക്കാരായ അന്വേഷണ ഉദ്യോഗസ്ഥർക്കെതിരെ കർശന ശിക്ഷാ നടപടി
2. തൊഴിൽ മേഖലയിൽ സ്ത്രീകൾക്ക് തുല്യ അവസരവും സുരക്ഷയും
3. എല്ലാ വനിതകൾക്കും വരുമാന മാർഗ്ഗം ഉറപ്പാക്കും.
4. പഞ്ചായത്ത് തലത്തിൽ വനിതാ സഹകരണ സംഘങ്ങൾ ആരംഭിച്ച് വനിതകൾക്ക് തൊഴിൽ ഉറപ്പാക്കും.
5. സ്ത്രീകൾക്ക് എതിരേയുള്ള കുറ്റകൃത്യങ്ങളിൽ കാലതാമസം കൂടാതെ തീർപ്പുകൽപ്പിക്കാൻ ഫാസ്റ്റ് ട്രാക്ക് കോടതികൾ
6. സ്ത്രീ സംരംഭകർക്ക് സഹായ സഹകരണങ്ങൾ നൽകാൻ 'ഹെൽപ് അറ്റ് ഹോം' പദ്ധതി
7. സ്ത്രീത്വത്തെ അപമാനിക്കുന്ന ജനപ്രതിനിധികൾക്കും പൊതുപ്രവർത്തകർക്കും എതിരേ കർശന നിയമം
8. വികസന പ്രവർത്തനങ്ങളുടെ പ്രയോജനം സ്ത്രീകൾക്ക് ലഭിക്കാനും സ്ത്രീ ശാക്തീകരണം ത്വരിതപ്പെടുത്താനും ജൻഡർ ബജറ്റിങ്

## ഭിന്നശേഷിക്കാരുടെ ക്ഷേമം

.1. ഭിന്നശേഷിക്കാർ, വൃദ്ധജനങ്ങൾ എന്നിവരുടെ ആവശ്യങ്ങൾക്ക് നയപരവും പ്രായോഗികവുമായ നടപടികൾ. അവരുടെ സൗകര്യാർത്ഥം ലോഫ്ളോർ ബസുകൾ , പൊതുസ്ഥലങ്ങളിൽ എക്സലേറ്ററുകൾ , കെട്ടിടങ്ങളിൽ റാമ്പ്, ബാരിയർ ഫ്രീ ആർക്കിടെക്ചർ എന്നിവ.
2. ഭിന്നശേഷിക്കാരുടെ അവകാശ സംരക്ഷണത്തിനു യുഎൻ കൺവെൻഷൻ അടിസ്ഥാനമാക്കി നിയമ നിർമാണം.
3. ഭിന്നശേഷിക്കാർക്കും വൃദ്ധജനങ്ങൾക്കും നിലവിലുള്ള ക്ഷേമ പെൻഷനുകളിൽ 20 % വർദ്ധന.

## പ്രവാസിക്ഷേമം

1. പ്രവാസികൾക്കായി ക്ഷേമ ബോർഡ്
2. പ്രവാസികളുടെ സമഗ്രമായ ഡാറ്റാബേസ്
3. 'നോർക്ക'യെ തൊഴിൽ ദാതാവാക്കും.
4. പ്രവാസികൾക്കും മറ്റു തൊഴിലാളികൾക്കും ലോകത്തെ വിവിധ ഭാഗങ്ങളിലെ തൊഴിലവസരങ്ങൾ പ്രയോജനപ്പെടത്തക്ക രീതിയിൽ പരിശീലനം





5. പ്രവാസിമലയാളികളുടെ യാത്രാക്ലേശം അവസാനിപ്പിക്കുന്നതിനായി കൂടുതൽ വിമാന സർവീസുകളും അനുബന്ധ സൗകര്യങ്ങളും ന്യായമായ നിരക്കിൽ ഏർപ്പെടുത്താൻ കേന്ദ്രസർക്കാരുമായി ചേർന്ന് പ്രത്യേക പദ്ധതി.
6. നാട്ടിലിലേക്കു മടങ്ങുന്ന പ്രവാസികളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് പ്രത്യേക സെൽ
7. ചെറിയ നിക്ഷേപങ്ങൾ കൊണ്ട് വ്യവസായം തുടങ്ങാൻ ആഗ്രഹിക്കുന്ന പ്രവാസികളെ സഹായിക്കാൻ സ്പെഷ്യൽ പർപ്പസ് വെഹിക്കിൾ.
8. മലയാളികൾ ധാരാളമുള്ള വിദേശ രാജ്യങ്ങളിൽ അവർക്ക്  ഇടക്കാല താമസസൗകര്യം നൽകാനും മാർഗനിർദേശം നൽകാനും കേരളഹൗസുകൾ
9. കേരളത്തിൽ വ്യവസായം തുടങ്ങുവാൻ ആഗ്രഹിക്കുന്ന പ്രവാസികൾക്കു സുരക്ഷിതമായും സുഗമമായും പ്രവർത്തിക്കാൻ ഉതകുന്ന പ്രത്യേക വികസന മേഖലകൾ (special development zones) സ്ഥാപിക്കും.
10. മടങ്ങി വരുന്ന പ്രവാസികളുടെ പുനരധിവാസം ലക്ഷ്യമാക്കി പഞ്ചായത്തുകൾ തോറും പ്രവാസി സേവന കേന്ദ്രങ്ങൾ. മടങ്ങി വരുന്ന വിദേശ ഇന്ത്യക്കാർക്കായി ആത്മനിർഭർ ഭാരത് വഴി പ്രത്യേകം പദ്ധതികൾ
11. ജോലി നഷ്ടപ്പെടുന്നത് മൂലവും, അസുഖങ്ങളാലും അപകടങ്ങളാലും മടങ്ങി വരുന്ന പ്രവാസികൾക്ക് ആശ്വാസ പദ്ധതി
12. കേന്ദ്ര സർക്കാരുമായി ചേർന്ന് പ്രവാസി  ക്ഷേമത്തിന് നോഡൽ ഓഫീസർ
13. വിദേശത്തു വച്ച് അത്യാഹിതങ്ങൾ നേരിട്ടവർക്ക് ആശ്വാസ പാക്കേജുകൾ

## ഭൂപരിഷ്കരണം

1. രണ്ടാം ഭൂപരിഷ്കരണം നടപ്പിലാക്കും. ഭൂരഹിതരില്ലാത്ത സംസ്ഥാനമായി കേരളത്തെ മാറ്റും
2. കയ്യേറ്റങ്ങൾ ഒഴിപ്പിക്കും. അനധികൃതമായി കൈവശം വെച്ചിരിക്കുന്ന സർക്കാർ ഭൂമി ഏറ്റെടുത്ത് ഭൂമിയില്ലാത്ത പട്ടികവർഗക്കാർക്കും  മറ്റ് ഭൂരഹിതർക്കും  വിതരണം ചെയ്യും.
3. എസ്റ്റേറ്റുകൾ അടക്കം കാലാവധി തീർന്ന തോട്ടങ്ങൾ ഏറ്റെടുക്കും. രാജമാണിക്യം കമ്മിറ്റി ശുപാർശ നടപ്പിലാക്കും
4. അന്യാധീനപ്പെട്ട വനവാസികളുടെ ഭൂമി അവർക്ക് തിരികെ ലഭ്യമാക്കും.
5. ലാൻഡ് – റവന്യു വകുപ്പിൽ സമഗ്രമായ പരിഷ്കരണം; ഇക്കാര്യം പഠിച്ച് ശുപാർശ നൽകാനായി വിദഗ്ധ സമിതി
6. ഭൂമിയുടെ രജിസ്ട്രേഷൻ ചാർജ്ജ് കുറയ്ക്കും.

## പരിസ്ഥിതി

1. വികസന പദ്ധതികൾ നടപ്പിലാക്കുമ്പോൾ പരിസ്ഥിതി സന്തുലനം ഉറപ്പാക്കും.
2. പശ്ചിമ ഘട്ട സംരക്ഷണം , തണ്ണീർത്തട അതോറിറ്റികൾ / റെഗുലേറ്ററുകൾ ശക്തമാക്കും.
3. പ്രകൃതി ചൂഷണത്തിനെതിരെ ശക്തമായ നടപടി.
4. അഞ്ചേക്കർ ഭൂമിയുള്ള ഓരോ ആളും കുറഞ്ഞത് പത്ത് സെന്റിലെങ്കിലും സ്വാഭാവിക വനം ഒരുക്കാൻ നിർബന്ധിക്കും.
5. സാമൂഹിക വനവൽക്കരണത്തിലൂടെ കാലാവസ്ഥ വ്യതിയാന നിയന്ത്രണം.




6. ജൈവ വൈവിദ്ധ്യ സങ്കേതങ്ങളായ കാവുകളും പരമ്പരാഗത ജലസ്രോതസ്സുകളായ കുളങ്ങളും സംരക്ഷിക്കാൻ 'കാവും കുളവും' പദ്ധതി
7. കാവുകളും കുളങ്ങളും എല്ലാ പഞ്ചായത്തുകളിലും പുനഃസൃഷ്ടിക്കും. അതിനായി വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും സഹായധനം
8. അമൂല്യ വനസമ്പത്ത് കാട്ടുതീ മൂലം നശിപ്പിക്കപ്പെടുന്നത് തടയുവാൻ നടപടി
9. വനമേഖലയിൽ അഗ്നിശമന പ്രവർത്തനങ്ങൾ നടത്താൻ വനപാലകർക്കും വനവാസികൾക്കും വിദഗ്ദ്ധ പരിശീലനം, ഇതിനായി അത്യന്താധുനിക ഉപകരണങ്ങൾ നൽകും.
10. സ്വച്ഛ കേരളം പദ്ധതിയിലൂടെ മാലിന്യരഹിത നഗരങ്ങളും ഗ്രാമങ്ങളും
11. നഗരങ്ങളിലെ വായു മലിനീകരണം കുറയ്ക്കാൻ ഫലപ്രദമായ നടപടി
12. പശ്ചിമ ഘട്ടം ഉൾപ്പടെ മലനിരകളും വനസമ്പത്തും ജല സമ്പത്തും പ്രകൃതി സമ്പത്തും സംരക്ഷിക്കുവാൻ പദ്ധതി
13. നഗരങ്ങളിലെ മാലിന്യ നിർമ്മാർജ്ജനത്തിനായി ആധുനിക സംവിധാനങ്ങൾ. അവ നടപ്പിലാക്കാൻ വികേന്ദ്രീകരണം.
14. മത്സ്യം, മാംസം, പച്ചക്കറി എന്നിവയുടെ അവശിഷ്ടങ്ങളും ഭക്ഷണത്തിന്റെ ഉച്ഛിഷ്ടവും ചെലവ് കുറഞ്ഞ മാലിന്യ നിർമാർജ്ജന മാർഗത്തിലൂടെ സംസ്കരിക്കും.
15. ഓരോ ബ്ലോക്കിലും അജൈവ മാലിന്യ സംഭരണ കേന്ദ്രങ്ങൾ. അവിടെ ശേഖരിക്കപ്പെടുന്ന അജൈവ മാലിന്യങ്ങൾ റീസൈക്ലിങ് നടത്താൻ പദ്ധതി
16. പഞ്ചായത്ത്/മുനിസിപ്പാലിറ്റി/കോർപ്പറേഷനുകളിൽ ശാസ്ത്രീയ മാലിന്യ നിർമ്മാർജ്ജന പദ്ധതി
17. 'കുപ്പയിൽ നിന്നും മാണിക്യം' പദ്ധതി പ്രകാരം നഗര മാലിന്യങ്ങൾ സംഭരിക്കാനും, സംസ്കരിക്കാനും, മൂല്യവർദ്ധിത ഉൽപ്പന്നങ്ങളാക്കി മാറ്റാനും ഉതകുന്ന അത്യന്താധുനിക സംവിധാനം
18. മാലിന്യങ്ങൾ നദികളിലേക്കും ജലസ്രോതസ്സുകളിലേക്കും ഒഴുക്കുന്നത് അവസാനിപ്പിച്ച് നദികളെയും കായലുകളെയും മാലിന്യമുക്തമാക്കും.
19. ഗ്രീൻ ഇക്കണോമിക്കും ഗ്രീൻ ജോബ്സിനും പ്രാധാന്യം നൽകിയും യുവജനങ്ങളെ പ്രകൃതിയുമായി ബന്ധിപ്പിച്ചു കൊണ്ടും കൂടുതൽ വരുമാനമാർഗമുള്ള പദ്ധതികൾ
20. വീടുകളിൽ സസ്യലതാദികളും പൂച്ചെടികളും ഫലവൃക്ഷങ്ങളും വെച്ച് പിടിപ്പിക്കുന്നതിനു 'ഭവനം പൂങ്കാവനം' പദ്ധതി
21. പൂമരങ്ങൾ, ഫലവൃക്ഷങ്ങൾ തുടങ്ങിയവ വെച്ച് പിടിപ്പിച്ച് 'ഗ്രാമവനം പദ്ധതി' നടപ്പിലാക്കുതിന് ഓരോ പഞ്ചായത്തിലും ഒരേക്കർ ഭൂമി വീതം കണ്ടെത്തും.
22. പരിസ്ഥിതി ധവള പത്രം പുറപ്പെടുവിക്കും.
23. കസ്തൂരി രംഗൻ റിപ്പോർട്ടിൽ ഉൾപ്പെടുത്തിയിരിക്കുന്ന 92 വില്ലേജുകളിലെ കൃഷിയിടങ്ങളും ജനവാസ കേന്ദ്രങ്ങളും ഒഴിവാക്കും.
24. സുസ്ഥിര ഭൂവിനിയോഗ നയം പ്രഖ്യാപിക്കും.

## മത്സ്യമേഖല

.1. കടലാക്രമണം തടയുന്നതിന് ശാസ്ത്രീയ മാർഗ്ഗങ്ങൾ
2. മത്സ്യമേഖലയിൽ പ്രവർത്തിക്കുന്നവർക്ക് സാമൂഹികസുരക്ഷാ ബോർഡ്
3. മത്സ്യ പ്രവർത്തകർക്ക് പത്തു ലക്ഷം രൂപയുടെ ആരോഗ്യ ഇൻഷുറൻസ്
4. അപകടങ്ങളിൽ മരണമടയുന്ന മത്സ്യത്തൊഴിലാളിയുടെ കുടുംബത്തിന് 20 ലക്ഷം രൂപയുടെ ഇൻഷുറൻസ്. പ്രീമിയം തുക ഗവൺമെന്റ് അടയ്ക്കും.
5. പ്രതികൂല കാലാവസ്ഥമൂലം മത്സ്യബന്ധനം അസാധ്യമാവുന്ന ദിവസങ്ങളിൽ വേതനം ഉറപ്പാക്കാൻ നിയമ നിർമാണം.
6. മത്സ്യത്തൊഴിലാളികൾ അവശരാകുകയോ മരണമടയുകയോ ചെയ്താൽ കുടുംബത്തിൽ ഒരാൾക്ക് തൊഴിൽ നൽകും.അടിയന്തര സഹായം എന്ന നിലയിൽ പ്രതിമാസ താത്ക്കാലിക പെൻഷൻ
7. അപകടങ്ങളിൽ അടിയന്തര സഹായം എത്തിക്കാൻ റിസ്ക് ഫണ്ട്
8. മത്സ്യത്തൊഴിലാളികളുടെ പെൺമക്കൾക്ക് വിവാഹ ധനസഹായം
9. മത്സ്യ ത്തൊഴിലാളികൾക്ക് കേന്ദ്രസഹായത്തോടെ ഭവന പദ്ധതി
10. തീരപ്രദേശത്ത് പാർക്കുന്ന മത്സ്യത്തൊഴിലാളികൾക്ക് തീരദേശ നിയമത്തിൽ ന്യായമായ ഇളവ് നൽകുതിനു കേന്ദ്രത്തെ സമീപിക്കും.
11. സംസ്ഥാനത്ത് കൂടുതൽ മത്സ്യബന്ധന തുറമുഖങ്ങൾ. ഇക്കാര്യത്തിലുള്ള മതപരമായ വിവേചനത്തിന് അറുതിവരുത്തും.
12. മത്സ്യബന്ധനത്തിന് ഉപയോഗിക്കുന്ന വള്ളങ്ങൾ, ബോട്ടുകൾ തുടങ്ങിയവ പ്രകൃതി വാതകത്തിലേക്ക് മാറ്റുതിന് പ്രേരിപ്പിക്കും. അതിനായി 75 % സബ്സിഡി
13. മത്സ്യസംസ്കരണത്തിലെ ലാഭത്തിന്റെ വിഹിതം മീൻ പിടിക്കുവർക്കും, സംസ്കരണ-ശീതികരണ ശാലകളിലെ ജീവനക്കാർക്കും കൂടി ലഭ്യമാക്കാൻ നിയമം.
14. മത്സ്യസംസ്കരണം , കയറ്റുമതി എന്നീ മേഖലകളിലെ പ്രശ്നങ്ങൾ പഠിച്ച് പരിഹാരം കാണുന്നതിനും. കയറ്റുമതി വർധിപ്പിക്കുന്നതിനും നടപടി.
15. മത്സ്യമേഖലയിലെ സംരംഭകരെ ഏകോപിപ്പിച്ചു സീ ഫുഡ്സിന് ഊന്നൽ നൽകുന്ന ഭക്ഷണശാല 'ചാകര' എന്ന പേരിൽ ആരംഭിക്കും.
16. ജലവിഭവങ്ങൾ ആ രംഗത്ത് ജീവിക്കുന്നവരുടെ പൊതുസ്വത്തായി കണക്കാക്കും.
17. ജലാശയങ്ങളിലെ മാലിന്യങ്ങൾ, ആഫ്രിക്കൻ പായൽ തുടങ്ങിയവ സമയോചിതമായി നീക്കം ചെയ്ത് മത്സ്യബന്ധനം സുഗമമാക്കുന്നതിനുള്ള ഉത്തരവാദിത്തം തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളെ ഏൽപ്പിക്കും.
18. അന്തർദേശീയ പ്രാധാന്യമുള്ള ജലാശയങ്ങളുടെ പട്ടികയിൽപ്പെട്ട അഷ്ടമുടി, വേമ്പനാട്, ശാസ്താം കോട്ട എന്നീ കായലുകളും ആവാസവ്യവസ്ഥയും സംരക്ഷിക്കാൻ നടപടി
19. ജല സമ്പത്തിൽ നിന്നും മൂല്യ വർദ്ധിത ഉത്പങ്ങൾ നിർമിക്കാൻ ഉതകുന്ന മത്സ്യവിഭവ സംസ്കരണ ശാലകൾ
20. മത്സ്യമേഖലയിലെ ജീവിതം അടുത്തറിയുന്നതിനും വിവിധ മത്സ്യബന്ധനരീതികൾ നേരിട്ട് മനസിലാക്കുതിനും ' മത്സ്യ ദർശൻ ടൂറിസം സർക്യൂട്ട് '
21. മത്സ്യത്തൊഴിലാളികൾക്കു ബാങ്കിങ് സൗകര്യങ്ങൾ ലഭ്യമാക്കാൻ ഗ്രാമീണ ബാങ്കിന്റെ മാതൃകയിൽ Fisheries Development Bank. ലളിതമായ വ്യവസ്ഥയിൽ വായ്പ പദ്ധതി
22. സുരക്ഷയ്ക്കും പുനരധിവാസത്തിനും ദുരന്തനിവാരണ കേന്ദ്രങ്ങൾ





23. മത്സ്യത്തൊഴിലാളികളുടെ സുരക്ഷ ഉറപ്പു വരുത്താൻ പ്രത്യേക സേന. Coast Guard, Police, Fisheries, Navy തുടങ്ങിയ ഏജൻസികളെ സംയോജിപ്പിച്ചു സേനയ്ക്ക് സഹായം
24. മത്സ്യ ബന്ധനം, വിപണനം, സംസ്കരണം, കയറ്റുമതി തുടങ്ങിയവയ്ക്ക് ഊന്നൽ നൽകി സമഗ്ര വികസനത്തിന് വഴി തെളിയിക്കുന്ന 'സ്പെഷ്യൽ ഫിഷറീസ് സോണുകൾ'
25. മത്സ്യമേഖലയിലെ യുവതിയുവാക്കളെ പുതിയ തൊഴിലുകൾക്കായി പ്രാപ്തരാക്കുന്ന നൈപുണ്യ വികസന പദ്ധതി.ഇതിനായി മൾട്ടി സ്കിൽ ഇൻസ്റ്റിറ്റ്യൂട്ടുകൾ
26. തീരപ്രദേശത്തെ ജനവാസ കേന്ദ്രങ്ങളിൽ ആവശ്യാനുസരണം ശുചിമുറികൾ
27. മത്സ്യത്തൊഴിലാളികളുമായി ബന്ധപ്പെട്ട സേവനങ്ങൾ ലഭ്യമാക്കുതിന് 'ഏക ജാലക സംവിധാനം'
28. മത്സ്യമേഖലയിൽ സർക്കാർ നൽകുന്ന സാമ്പത്തിക സഹായത്തിൽ 20 % വർദ്ധന.
29. മത്സ്യമേഖലയിലെ കുട്ടികൾക്ക് ഉയർന്ന നിലവാരത്തിലുള്ള വിദ്യാഭ്യാസത്തിന് 'വ്യാസ മോഡൽ റെസിഡൻഷ്യൽ സ്കൂളുകൾ'
30. കേരളത്തിലെ പ്രത്യേക ഇനം മത്സ്യങ്ങൾക്കു വിപണി ഉറപ്പാക്കാൻ ഭൗമ സൂചിക
31. സമുദ്രജല സംസ്കരണം ഉൾപ്പെടെയുള്ള മാർഗ്ഗങ്ങളിലൂടെ തീരദേശത്തെ കുടിവെള്ള ക്ഷാമത്തിന് ശ്വാശ്വത പരിഹാരം
32. മത്സ്യം കേടു കൂടാതെ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ എത്തിക്കുന്നതിന് ശീതികരിച്ച ട്രെയിനുകൾ (refigerated trains)
33. പ്രളയകാലത്തു മറ്റുള്ളവരുടെ ജീവൻ രക്ഷിച്ച മത്സ്യത്തൊഴിലാളികളുടെ ആത്മത്യാഗത്തിന്റെ ആദര സൂചകമായി തീരദേശത്ത് ആകർഷകമായ പാർക്കുകൾ. അനുബന്ധമായി കൺവെൻഷൻ സെന്റർ, ഫുഡ് കോർട്ട്, ഓഷ്യനേറിയം, ലൈറ്റ് ആൻഡ് സൗണ്ട് ഷോ എന്നിവ. ഇതിൽ നിന്നുള്ള വരുമാനം മത്സ്യ മേഖലയ്ക്ക്.
34. 'ഫ്രഞ്ച് റിവിയേര'യുടെ മാതൃകയിൽ തീരദേശങ്ങൾ വികസിപ്പിച്ച് അത്യന്താധുനിക സൗകര്യങ്ങൾ ഏർപ്പെടുത്തി 'കേരളാ റിവിയേര' വികസിപ്പിക്കും, അതിൽ നിന്നുണ്ടാകുന്ന സാമ്പത്തിക നേട്ടം മത്സ്യമേഖലയ്ക്ക് ലഭ്യമാക്കും.
35. സംസ്ഥാനത്തെ നദികളിലും പുഴകളിലും കായലുകളിലും കുളങ്ങളിലും റിസർവോയറുകളിലും മത്സ്യസമ്പത്ത് വർദ്ധിപ്പിക്കാനും മത്സ്യബന്ധനം വികസിപ്പിക്കാനുമുള്ള സമഗ്ര പദ്ധതി

## പട്ടികജാതി–പട്ടികവർഗ്ഗക്ഷേമം

1. ഭൂരഹിതരായ പട്ടികജാതി–പട്ടികവർഗ്ഗ കുടുംബങ്ങൾക്ക് കൃഷിക്കായി കുറഞ്ഞത് അഞ്ചേക്കർ ഭൂമി
2. പട്ടികവർഗ്ഗക്കാരുടെ അന്യാധീനപ്പെട്ട ഭൂമി തിരിച്ചുനൽകും
3. പട്ടികജാതി – പട്ടികവർഗ്ഗ കോളനികളിൽ വൈദ്യുതി, വെള്ളം, റോഡ്, തുടങ്ങിയ അടിസ്ഥാന സൗകര്യങ്ങൾക്കും കുട്ടികളുടെ വിദ്യാഭ്യാസത്തിനും സമഗ്രപദ്ധതി
4. ആധുനിക സമൂഹത്തിലെ പുതിയ സാദ്ധ്യതകൾ കണ്ടെത്തി മുന്നേറാൻ പട്ടികജാതി–പട്ടികവർഗ വിഭാഗത്തെ പ്രാപ്തരാക്കുന്ന പ്രത്യേക ഘടക പദ്ധതിയും (special component plan ) ട്രൈബൽ സബ് പ്ലാനും പരിഷ്ക്കരിക്കും.
5. പട്ടികജാതി – പട്ടികവർഗ്ഗ വിഭാഗങ്ങൾക്ക് ഭൂമി, പാർപ്പിടം, മെച്ചപ്പെട്ട വിദ്യാഭ്യാസം,തൊഴിൽ, ഭക്ഷണം,ആരോഗ്യം എന്നിവ ഉറപ്പാക്കുന്നതിനുള്ള പ്രത്യേക പാക്കേജ്
6. പട്ടികജാതി – പട്ടികവർഗ വിഭാഗത്തിലെ വിദ്യാർത്ഥികൾക്ക് നൽകിവരുന്ന സാമ്പത്തിക സഹായത്തിൽ 20 ശതമാനം വർദ്ധന




7. പട്ടികജാതി – പട്ടികവർഗ വിഭാഗത്തിൽപ്പെട്ട സ്ത്രീകളുടെ ക്ഷേമത്തിനും തൊഴിൽ സംരംഭത്തിനും പ്രത്യേക കർമ്മപദ്ധതി
8. ആദിവാസി ക്ഷേമ മിഷൻ രൂപീകരിക്കും.

## ജലം

1. സംസ്ഥാനത്തെ നദികളെ പുനരുജ്ജീവിപ്പിച്ച് ജലസമ്പന്നമാക്കുവാൻ പ്രത്യേക കർമ്മ പദ്ധതി
2. പമ്പാ ആക്ഷൻ പ്ളാൻ, ഭാരതപ്പുഴ സുരക്ഷാ പദ്ധതി, പെരിയാർ ശുദ്ധീകരണ പദ്ധതി തുടങ്ങി വിവിധ നദികൾക്ക് വേണ്ടി തയ്യാറാക്കിയതും എന്നാൽ നിലച്ചുപോയതുമായ പദ്ധതികളുടെ പുനരുജ്ജീവനം
3. ജലസമ്പത്തിന്റെ സംരക്ഷണത്തിനും പുഴകൾ മലീമസമാക്കുന്നത് തടയുന്നതിനും കർശന വ്യവസ്ഥകൾ ഉൾപ്പെടുത്തി നിയമഭേദഗതി
4. വെള്ളപ്പൊക്ക കെടുതിയിൽ വീടും സ്വത്തും നഷ്ടപ്പെട്ടവർക്കും അവയ്ക്ക് കേടുപാടുകൾ സംഭവിച്ചവർക്കും നഷ്ടപരിഹാരം
5. ശുദ്ധജല ലഭ്യത മനുഷ്യാവകാശമായി പ്രഖ്യാപിക്കും
6. ജല അതോറിറ്റി ഈടാക്കുന്ന ചാർജ്ജുകൾ നിർണയിക്കാൻ വൈദ്യുതി മേഖലയുടെ മാതൃകയിൽ റെഗുലേറ്ററി സംവിധാനം
7. തമിഴ്നാടിന്റെ സഹകരണത്തോടെ മുല്ലപ്പെരിയാർ ഡാം പ്രശ്ന പരിഹാരം

## ഊർജ്ജം

1. വൈദ്യുതി മേഖലയിൽ സ്വയംപര്യാപ്തത
2. പാരിസ്ഥിതിക പരിഗണനകളും കേരളത്തിന്റെ വർദ്ധിച്ചു വരുന്ന ഊർജ്ജാവശ്യവും കണക്കിലെടുത്തു മിനി & മൈക്രോ ജലവൈദ്യുത പദ്ധതികളെയും സോളാർ എനർജി, വിൻഡ് എനർജി, വേവ് എനർജി, ബയോമാസ് എനർജി, ജിയോ തെർമൽ എനർജി തുടങ്ങിയ വിവിധ സങ്കേതങ്ങളെയും സംയോജിപ്പിച്ചു നവ കേരള എനർജി മിഷൻ സ്ഥാപിക്കും. മുടങ്ങിക്കിടക്കുന്ന 731 മെഗാവാട്ട് ഉത്പാദന ശേഷിയുള്ള 94 ചെറുകിട ജലവൈദ്യുത പദ്ധതികൾ പൂർത്തിയാക്കും.
3. 'വീടിനൊപ്പം വെളിച്ചം' പദ്ധതി നടപ്പാക്കും. എല്ലാ കുടുംബങ്ങൾക്കും ഒരു സോളാർ വൈദ്യുതി പ്ലാന്റ് എന്ന ലക്ഷ്യം കൈവരിക്കാൻ സോളാർ പാനലുകൾ സ്ഥാപിക്കുന്നതിന് 25% മുതൽ 50 % വരെ സബ്സിഡിയും ഉദാര വ്യവസ്ഥകളോടെ ബാങ്ക് വായ്പയും
4. 200 യൂണിറ്റ് വരെ ഉപയോഗിക്കുന്ന ഗാർഹിക ഉപഭോക്താക്കൾക്കു സൗജന്യവൈദ്യുതി
5. പെട്രോളിയം ഉൽപ്പന്നങ്ങളെ ജി.എസ്.ടിയുടെ പരിധിയിൽ ഉൾപ്പെടുത്താമെന്ന കേന്ദ്ര നിർദേശത്തിന് അംഗീകാരം.
6. ദാരിദ്ര്യരേഖയ്ക്ക് കീഴിലുള്ളവർക്കു സൗജന്യമായി ഗ്യാസ് കണക്ഷൻ നൽകുന്ന കേന്ദ്ര സർക്കാരിന്റെ ഉജ്ജ്വൽ പദ്ധതി വ്യാപകമാക്കും. ബി.പി.എൽ കുടുംബങ്ങൾക്ക് വർഷത്തിൽ 6 സിലിണ്ടർ സൗജന്യം
7. പെട്രോളിനും ഡീസലിനും വില കുറച്ച് അവ 60 നും 65 നും ഇടയിലുള്ള വിലയിൽ ലഭ്യമാക്കും.
8. സംസ്ഥാനത്ത് പ്രീ-പെയ്ഡ് വൈദ്യുതി ലഭ്യമാക്കും.അതിനായി പ്രീ-പെയ്ഡ് മീറ്ററുകൾ സ്ഥാപിക്കും.





9. ബയോഗ്യാസ്, ബയോമാസ്സ്, മാലിന്യത്തിൽ നിന്ന് ഊർജ്ജം തുടങ്ങിയ പരിപാടികൾ ശക്തിപ്പെടുത്താൻ അനെർട്ടിനെ പുനഃസംഘടിപ്പിക്കും. പെട്രോളിയം ഉത്പന്നങ്ങൾക്ക് പകരമായി ജൈവമേഖലയിൽ സംരംഭങ്ങൾ ആരംഭിക്കുവാൻ അനെർട്ടിൽ ഗവേഷണ പഠന സൗകര്യം

## ഗ്രാമീണ വികസനം

1. പട്ടിണി നിർമ്മാർജ്ജനം, എല്ലാവർക്കും തൊഴിൽ, സാമൂഹികനീതി എന്നിവ ഉറപ്പാക്കിയും, ഭക്ഷണം, വസ്ത്രം, പാർപ്പിടം,പോഷകാഹാരം എന്നിവയിൽ സ്വയം പര്യാപ്തത കൈവരിച്ചും, ശുദ്ധജലം, ശുചിത്വം, ഡിജിറ്റൽ കണക്റ്റിവിറ്റി, റോഡുകൾ, സ്ഥിരവരുമാനം എന്നിവ ഉറപ്പാക്കിയും പഞ്ചായത്തുകൾ ഗ്രാമസ്വരാജാക്കി മാറ്റും.
2. കേന്ദ്രസർക്കാരിന്റെ ഫ്ളാഗ്ഷിപ്പ് പ്രോഗ്രാം പ്രകാരമുള്ള അടിസ്ഥാനസൗകര്യ വികസനം എല്ലാ ഗ്രാമ പഞ്ചായത്തുകളിലും നടപ്പിലാക്കും. ഇതിലൂടെ എല്ലാ ഗ്രാമ പഞ്ചായത്തുകളിലെയും വീടുകൾക്ക് സുരക്ഷിതമായ കുടിവെള്ളം , ശൗചാലയം,ഖരമാലിന്യസംസ്കരണ സംവിധാനം, റോഡ് ,തെരുവ് വിളക്കുകൾ, പ്രൈമറി സ്കൂളുകൾ, ആരോഗ്യ സംരക്ഷണ കേന്ദ്രങ്ങൾ തുടങ്ങിയവ ഉറപ്പാക്കും
3. എല്ലാ ഗ്രാമീണ റോഡുകളും അഞ്ചുവർഷത്തെ ഗ്യാരന്റിയോടെ നവീകരണം.
4. കേന്ദ്ര – സംസ്ഥാന സർക്കാരുകൾ ആവിഷ്കരിച്ചു നടപ്പിലാക്കുന്ന വിവിധ പദ്ധതികളെ കുറിച്ച് ഗുണഭോക്താക്കളെ ബോധവാന്മാരാക്കുന്നതിനും പദ്ധതികളുടെ പ്രയോജനം ഉറപ്പു വരുത്തുന്നതി നുമായി ഹെൽപ്പ് ഡെസ്കുകൾ എന്ന നിലയിൽ 'വഴികാട്ടി കാര്യാലയങ്ങൾ'
5. എല്ലാ ഗ്രാമങ്ങളിലും വൈദ്യുതി/ഗ്യാസ് അധിഷ്ഠിത ശ്മശാനങ്ങൾ
6. ഒരു വീട്ടിലെ ഒരംഗത്തിനെങ്കിലും തൊഴിലധിഷ്ഠിത നൈപുണ്യ പരിശീലനം

## അടിസ്ഥാന സൗകര്യവികസനം / ഗതാഗതം

1. സംസ്ഥാന വികസനത്തിൽ പ്രഥമ പരിഗണന അടിസ്ഥാനസൗകര്യ വികസനത്തിന്.
2. കേന്ദ്ര സർക്കാരിൽ നിന്നുള്ള ഉദാരമായ സഹായസഹകരണം ഫലപ്രദമായും സമയബന്ധിതമായും പ്രയോജനപ്പെടുത്തി റോഡ് കണക്റ്റിവിറ്റി മികവുറ്റതാക്കും.
3. കളിയിക്കാവിള മുതൽ മഞ്ചേശ്വരം വരെ സുഗമയായ യാത്രയ്ക്ക് ആറുവരിപ്പാത.
4. പാതയോരങ്ങളിൽ സ്വകാര്യ സംരംഭകരുടെ സഹായത്തോടെ മോട്ടലുകളും വിശ്രമകേന്ദ്രങ്ങളും
5. നവകേരള സൃഷ്ടിയുടെ ഭാഗമായി കേരളത്തിലെ പ്രധാന പ്രദേശങ്ങളെ ബന്ധിപ്പിച്ചു കൊണ്ട് റോഡ് – ജല – വ്യോമ– റെയിൽ – സമുദ്ര ഗതാഗതം ഒരു പൊതു ഗതാഗത ഗ്രിഡിന്റെ ഭാഗമാക്കി വികസിപ്പിക്കും.
6. വിമാനത്താവളം, പാർവതി പുത്തനാർ, വേളി റെയിൽവേ സ്റ്റേഷൻ, കടത്തീരം എന്നീ സൗകര്യങ്ങൾ ഒരു പ്രദേശത്തു തന്നെ ഉള്ളതിനാൽ ഗ്രിഡിന്റെ പ്രവർത്തനം തിരുവനന്തപുരത്ത് ആരംഭിക്കും.
7. തിരുവനന്തപുരം മുതൽ മംഗലാപുരം വരെയുള്ള ഓരോ വിമാനത്താവളത്തെയും ബന്ധപ്പെടുത്തി വിമാനസർവീസ്
8. ഇടുക്കി, വയനാട് എന്നിവിടങ്ങളിൽ പുതിയ വിമാനത്താവളങ്ങൾക്ക് നടപടി
9. ശബരിമല തീർത്ഥാടകരുടെയും മധ്യതിരുവിതാംകൂറുകാരുടെയും താൽപര്യം കണക്കിലെടുത്ത് വിമാനത്താവളത്തിന് ഉചിതമായ സ്ഥലം
10. സംസ്ഥാനത്തെ ചരക്ക് ഗതാഗതം ജലമാർഗ്ഗത്തിലാക്കുന്നതിന് സംവിധാനം

11. കേരളത്തിലെ ചെറുതുറമുഖങ്ങളെ ഗതകാല പ്രൗഢിയിലേക്ക് തിരികെ കൊണ്ടുവരും.
12. കൂടുതൽ ചെറു തുറമുഖങ്ങൾ
13. വയനാട് ജില്ലയിലെ താമരശ്ശേരി ചുരത്തിനു സമാന്തരമായി പുതിയ റോഡ്
14. പരിസ്ഥിതിക്കു കോട്ടം തട്ടാതെ നഗര ഗതാഗതം സുഗമമാക്കുന്നതിനായി കേബിൾ ട്രാമുകൾ.
15. പുഴകളെയും കായലുകളെയും കൂട്ടിയിണക്കി സംസ്ഥാനത്തുടനീളം സമാന്തര ജലഗതാഗത ശൃംഖല സാക്ഷാത്കരിക്കും. മുൻ രാഷ്ട്രപതി എ.പി.ജെ.അബ്ദുൾ കലാം അവതരിപ്പിച്ച ജല ഗതാഗതത്തിനുള്ള ബൃഹത്തായ പദ്ധതി യാഥാർഥ്യമാക്കും.
16. പ്ലാസ്റ്റിക്കും റബ്ബറും ഉപയോഗിച്ച് റോഡുകൾ പണിയും.
17. കെഎസ്ആർടിസിയെ അടിമുടി അഴിച്ചു പണിയും.
18. കെഎസ്ആർടിസിയെ ദീർഘദൂര സർവ്വീസുകൾക്കും ഹ്രസ്വദൂര സർവ്വീസുകൾക്കുമായി രണ്ട് മേഖലകളായി വിഭജിക്കും.
19. മുതിർന്ന പൗരന്മാർക്ക് സൗജന്യ നിരക്കിൽ യാത്ര
20. ട്രാൻസ്പോർട്ട് ജീവനക്കാരുടെ പ്രശ്നങ്ങൾ പരിഹരിക്കും. ശമ്പളവും പെൻഷനും കൃത്യമായി നൽകും. കെഎസ്ആർടിസിയിൽ 10 വർഷമായി മുടങ്ങിക്കിടക്കുന്ന ശമ്പള പരിഷ്കരണം മുൻകാല പ്രാബല്യത്തോടെ നടപ്പിലാക്കും. ഡി.എ കുടിശിക പൂർണമായും നൽകും. പെൻഷൻ ബാധ്യത സർക്കാർ ഏറ്റെടുക്കുന്നതിനുള്ള സാദ്ധ്യതകൾ ആരായും.
21. 'സ്വിഫ്റ്റ്' തുടങ്ങിയ വികേന്ദ്രീകൃത നടപടികൾ നിർത്തലാക്കും.
22. പാലങ്ങൾക്കും റോഡുകൾക്കുമായി പൊതുമരാമത്ത് വകുപ്പിന്റെ കീഴിൽ ഹൈവേ സെൽ രൂപീകരിക്കും. ആധുനിക സാങ്കേതികവിദ്യ ഉപയോഗിച്ച് റോഡുകളുടെയും പാലങ്ങളുടെയും പണികൾ നവീകരിക്കും
23. മോട്ടോർ നിയമഭേദഗതി നടപ്പിൽ വരുത്തി നിലവിലുള്ള ഡ്രൈവിംഗ് സ്കൂളുകളെ ആധുനിക വത്കരിക്കും.
24. 300 കിലോലിറ്ററിൽ താഴെ വില്പനയുള്ള പെട്രോൾ പമ്പുകൾക്ക് സമീപം പുതിയ പമ്പുകൾ അനുവദിക്കാൻ ദൂരപരിധി നിശ്ചയിക്കും.

## കൃഷി

1. കാർഷികമേഖലയിൽ മൂല്യവർദ്ധിത വസ്തുക്കളുടെ ഉൽപ്പാദനത്തിന് സാങ്കേതികവിദ്യകളുടെ ഉപയോഗം. അതിനുള്ള സ്റ്റോറേജ് സെന്ററുകൾ, വ്യവസായ ശാലകൾ എന്നിവ സ്വകാര്യ മേഖലയിലും സഹകരണ മേഖലയിലും ആരംഭിക്കും
2. മൂല്യവർദ്ധിത ഉൽപ്പന്നങ്ങൾ വിറ്റഴിക്കുന്നതിന് ദേശീയ, അന്തർദേശീയ വിപണികൾ കണ്ടെത്തും
3. ഭക്ഷ്യ സംസ്കരണ ശൃംഖലകൾ സ്ഥാപിക്കും.
4. യുവ സംരംഭകരെ കാർഷിക മേഖലയിലേക്ക് ആകർഷിക്കാനായി കാർഷിക സംരംഭകത്വ പരിശീലനം. പരിശീലനം ലഭിച്ച് കാർഷികസംരംഭകത്വം നടത്തുന്നവർക്ക് 60 വയസ്സു കഴിഞ്ഞാൽ പെൻഷൻ
5. കർഷകർക്ക് സമഗ്ര വിള ഇൻഷുറൻസ്




6. ഓരോ നിയോജക മണ്ഡലത്തിലെയും ഏറ്റവും പിന്നോക്കം നിൽക്കുന്ന പഞ്ചായത്തിനെ തെരഞ്ഞെടുത്ത് കാർഷിക രംഗത്ത് സമഗ്ര വികസനം. കൃഷി, മൃഗപരിപാലനം, മൂല്യവർദ്ധിത ഉൽപ്പന്ന നിർമ്മാണം, ചെറുകിട  ഭക്ഷ്യസംസ്കരണം, കാർഷികോത്പന്നങ്ങളുടെ സംഭരണം, പരമ്പരാഗത കൃഷിയറിവുകളുടെ സംരക്ഷണവും ശേഖരണവും, ഗ്രാമീണ ചെറുകിട വിപണികളുടെ രൂപീകരണം തുടങ്ങി കൃഷിയിലും കാർഷികാനുബന്ധ വിഷയങ്ങളിലും കൃഷിഭവൻ, മൃഗസംരക്ഷണ വകുപ്പ്, ക്ഷീരവികസന വകുപ്പ്, കാർഷിക സർവ്വകലാശാല, കാർഷിക വികസന കേന്ദ്രം, ബാങ്കുകൾ, സഹകരണ സംഘങ്ങൾ തുടങ്ങിയവയുടെ സഹായത്തോടെ വികസന പദ്ധതികൾ നടപ്പാക്കും.
7. നാണ്യവിളകൾ, ഭക്ഷ്യ വിളകൾ,പഴം,പച്ചക്കറി തുടങ്ങിയവയ്ക്ക് താങ്ങുവില പ്രഖ്യാപിക്കും. താങ്ങുവിലയ്ക്ക് താഴെ വില കുറയുകയാണെങ്കിൽ അത് സർക്കാർ/സഹകരണ സംഘം ഏജൻസികൾ വഴി താങ്ങുവില കൊടുത്ത് സംഭരിക്കും.ഇതോടൊപ്പം ആധുനിക സാങ്കേതികവിദ്യ ഉപയോഗിച്ചുള്ള സംഭരണശാലകൾ സ്ഥാപിക്കും.
8. വിഷരഹിത ഭക്ഷണം ലഭ്യമാക്കുക എന്ന ലക്ഷ്യത്തോടെ സംസ്ഥാനത്തിനാവശ്യമായ ജൈവഭക്ഷ്യ വിഭവങ്ങൾ ഉല്പാദിപ്പിക്കാൻ പദ്ധതി
9. ഉൽപ്പാദന ചെലവ് സംബന്ധിച്ച് കർഷകർക്ക് താങ്ങാവുന്ന തരത്തിലുള്ള സംവിധാനങ്ങൾ ആവിഷ്ക്കരിക്കും
10. പാലിന്റെ മൂല്യവർദ്ധനലാക്കാക്കി ക്ഷീരാധിഷ്ഠിത വ്യവസായങ്ങളുടെ പ്രോത്സാഹനം
11. മുഴുവൻ കർഷകർക്കും ശാസ്ത്രീയമായി കൃഷി പഠിക്കുന്നതിന് ഹ്രസ്വകാല കോഴ്സുകൾ
12. ജൈവ കൃഷി, പ്രകൃതി കൃഷി തുടങ്ങിയവ പ്രോത്സാഹിപ്പിക്കുവാനും വ്യാപകമാക്കുവാനും പ്രത്യേക വകുപ്പ്
13. ജില്ലാതലത്തിൽ കാർഷിക ഉൽപ്പാദന സംഘങ്ങൾ
14. കാർഷിക രംഗത്തു സാധ്യമായിടത്തെല്ലാം യന്ത്രവത്കരണം
15. യുവാക്കളുടെയും കൃഷിശാസ്ത്ര വിദ്യാർത്ഥികളുടെയും പങ്കാളിത്തത്തോടെ ഊർജ്ജിതമായ കാർഷിക ഗവേഷണം
16. ഫലവർഗ്ഗങ്ങളുടെ സംഭരണവും മൂല്യവർദ്ധനോപാധികളും സാധ്യമാക്കുന്നതിന് ഫ്രൂട്ട്സ് പ്രൊമോഷൻ ബോർഡ്
17. ഗവേഷണം–കൃഷി–കാർഷിക വ്യവസായം എന്ന ഫോർമുല നടപ്പാക്കുന്നതിന് വിദ്യാർത്ഥികളും കർഷകരും വ്യവസായകരും അടങ്ങുന്ന സംഘങ്ങളുടെ രൂപീകരണം
18. റബ്ബർ – ചകിരി അധിഷ്ഠിത വ്യവസായങ്ങളുടെ പ്രോത്സാഹനം.
19. കർഷകർക്ക് ഉൽപ്പന്നങ്ങൾ നേരിട്ട് വിൽപ്പന നടത്താൻ പഞ്ചായത്തുകൾ തോറും കാർഷിക വിപണന കേന്ദ്രങ്ങൾ
20. കൃഷിയിടങ്ങളിലെ വന്യമൃഗങ്ങളുടെ അക്രമണങ്ങളിൽ നിന്ന് കർഷകർക്ക് പൂർണ സംരക്ഷണം
21. ‘ഇത്തിരി മണ്ണിൽ ഒത്തിരി വിളവ് ’എന്ന പേരിൽ ജൈവ കൃഷിക്ക് ഊന്നൽ നൽകി കാർഷികോൽപ്പാദനവും ഉൽപ്പാദനക്ഷമതയും വർദ്ധിപ്പിക്കാനുള്ള തീവ്രയജ്ഞ പരിപാടി
22. മദ്ധ്യവർത്തികളെ ഒഴിവാക്കി കാർഷിക വിളകൾ കർഷകരിൽ നിന്നു നേരിട്ട് ഉപഭോക്താവിന് എത്തിച്ചു കൊടുക്കുന്ന ഓൺലൈൻ വിപണന സംവിധാനം
23. ‘പാടത്തു നിന്നു പാളത്തിലേക്ക് ’ എന്ന പേരിൽ കാർഷിക ഉൽപ്പന്നങ്ങൾ കേടുവരാതെ സൂക്ഷിച്ച് വിവിധ സംസ്ഥാനങ്ങളിലെ വിപണികളിലേക്ക് കയറ്റി അയയ്ക്കാൻ കഴിയുന്ന ശീതികരിച്ച ട്രെയിനുകൾ ഏർപ്പെടുത്തുവാൻ റയിൽവേയുമായി ചേർന്ന് പദ്ധതി
24. ‘പാടം ഒരു പാഠം’ എന്ന പദ്ധതി ആവിഷ്ക്കരിച്ച് നവതലമുറയെ കൃഷിയിലേക്ക് ആകർഷിക്കാനായി സ്കൂളുകളിൽ പഠനത്തിന്റെ ഭാഗമായി കൃഷി പ്രവർത്തന പരിചയം

25. പരമ്പരാഗത വിത്തിനങ്ങൾ അന്യംനിന്നു പോകാതെ സംരക്ഷിക്കാൻ 'ജീൻ ബാങ്ക്'
26. മൃഗപരിപാലന, ക്ഷീര വികസന രംഗത്തെ കർഷകരുടെ വരുമാനം അഞ്ചുവർഷം കൊണ്ട് ഇരട്ടിയാക്കാനും കാലിസമ്പത്തു വർദ്ധിപ്പിക്കാനും ഉതകുന്ന നൂതന പദ്ധതി
27. സൗരോർജ്ജാധിഷ്ഠിത കൃഷി സമ്പ്രദായത്തിന്റെ പ്രോത്സാഹനം
28. കൃഷിഭൂമി ഭാവിയിൽ കാർഷികേതര ആവശ്യങ്ങൾക്ക് വിനിയോഗിക്കാതിരിക്കാൻ ശക്തമായ നിയമ നിർമാണം
29. കാർഷിക മേഖലയ്ക്കായി ദീർഘകാല വായ്പനിധി
30. രണ്ടാം കുട്ടനാട് പാക്കേജ് തദ്ദേശീയരായ ജനങ്ങളുടെ ആവശ്യങ്ങൾക്കനുസൃതമായി നടപ്പാക്കി മേഖലയിലെ പ്രശ്നങ്ങളുടെ പരിഹാരം
31. ഫാർമേഴ്സ് പ്രൊഡ്യൂസേഴ്സ് ഓർഗനൈസേഷനുകൾ രൂപീകരിച്ച് കർഷക ക്ഷേമപദ്ധതികൾ
32. യുവ സംരംഭകരെ കാർഷിക മേഖലയിലേക്ക് ആകർഷിക്കാനായി കാർഷിക സംരംഭകത്വ പരിശീലനം
33. എല്ലാ കാർഷിക വിളകൾക്കും വിള ഇൻഷുറൻസ്
34. കേരളത്തെ സുഗന്ധവ്യഞ്ജന വ്യാപാര കേന്ദ്രമാക്കിയുള്ള വികസനം
35. കർഷകന്റെ അവകാശങ്ങൾ സംരക്ഷിക്കുതിന് കർഷക സംരക്ഷണ നിയമം

## ഭക്ഷ്യം

1. ഒരാൾ പോലും പട്ടിണി കിടക്കുന്നില്ലെന്ന് ഉറപ്പുവരുത്താൻ കേരളത്തെ അന്നപൂർണ സംസ്ഥാനമാക്കും.
2. എല്ലാ പഞ്ചായത്തുകളിലും 'നമോ ഭക്ഷണ ശാലകൾ' ആരംഭിച്ച് പത്തു രൂപയ്ക്കു പ്രഭാത ഭക്ഷണവും ഇരുപത് രൂപയ്ക്ക് ഉച്ച ഭക്ഷണവും പത്തു രൂപയ്ക്കു രാത്രി ഭക്ഷണവും നൽകും.
3. ഭക്ഷ്യവസ്തുക്കളിലെ മായം ചേർക്കൽ ജാമ്യമില്ലാത്ത വകുപ്പാക്കി 5 വർഷം കഠിന തടവും ഒരു ലക്ഷം രൂപ പിഴയും ചുമത്തുന്ന നിയമ ഭേദഗതികളൊടെ ഫുഡ് അഡൽട്രേഷൻ പ്രിവൻഷൻ ആക്ട് കൊണ്ട് വരും

## ആരോഗ്യം

1. രോഗപ്രതിരോധത്തിന് ഊന്നൽ കൊടുത്തും പോഷകാഹാരം,ശുദ്ധജലം, ശുചിത്വം എന്നിവയ്ക്ക് പ്രാധാന്യം കൊടുത്തും സമഗ്രമായ 'പുതിയൊരു സ്വാസ്ഥ്യ കേരളം' എന്ന പേരിൽ ആരോഗ്യനയം
2. ആയുഷ്മാൻ ഭാരത് പദ്ധതിയും സമാന രീതിയിലുള്ള വിവിധ കേന്ദ്ര-സംസ്ഥാനപദ്ധതികളും ഏകോപിപ്പിച്ച് ബി.പി.എല്ലുകാർക്ക് പ്രതിവർഷം അഞ്ച് ലക്ഷം രൂപ വരെയുള്ള സൗജന്യ ചികിത്സാസഹായ പദ്ധതി. എ.പി.എല്ലുകാർക്കും ഉപാധികളൊടെ ഈ പദ്ധതിയുടെ പ്രയോജനം ലഭ്യമാക്കും
3. പഞ്ചായത്തുതോറും ജൻ ഔഷധി കേന്ദ്രങ്ങൾ
4. ആൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസി(എയിംസ്)ന് അനുയോജ്യ സ്ഥലം കണ്ടെത്തി മൂന്ന് വർഷത്തിനുള്ളിൽ നിർമ്മാണം പൂർത്തീകരിക്കും
5. ഭാരതത്തിലും വിദേശത്തും പ്രവർത്തിക്കുന്ന പ്രമുഖ സ്ഥാപനങ്ങളുമായി സഹകരിച്ച് കേരളത്തെ ആരോഗ്യ പരിപാലന രംഗത്തെ ആഗോള കേന്ദ്രമാക്കി മാറ്റും





6. ജില്ലാ ആശുപത്രികളെ മൾട്ടി സ്പെഷ്യാലിറ്റി ഹോസ്പിറ്റലുകളായി ഉയർത്തും
7. എല്ലാ മെഡിക്കൽ കോളേജ് ആശുപത്രികളെയും സൂപ്പർ സ്പെഷ്യാലിറ്റി ഹോസ്പിറ്റലുകളാക്കി മാറ്റും.
8. റീജീയണൽ ക്യാൻസർ സെന്ററിന്റെ നിലവാരത്തിലുള്ള ക്യാൻസർ ചികിത്സാകേന്ദ്രങ്ങൾ എല്ലാ ജില്ലകളിലും
9. ആയുർവേദ,സിദ്ധ,യുനാനി,ഹോമിയോ(ആയുഷ്) തുടങ്ങി പരമ്പരാഗത ചികിത്സാ മേഖലകളിൽ കൂടുതൽ സ്ഥാപനങ്ങൾ പൊതു – സ്വകാര്യ പങ്കാളിത്തത്തോടെ
10. സ്വകാര്യ ആശുപത്രികൾ ഉൾപ്പടെ എല്ലാ ചികിത്സ കേന്ദ്രങ്ങളിൽ നിന്നും കോവിഡ് വാക്സിൻ സൗജന്യമായി നൽകും.
11. പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങൾ അഞ്ച് കിടക്കകളെങ്കിലും ഉള്ള ആശുപത്രികൾ ആയി ഉയർത്തും.
12. മുതിർന്ന പൗരന്മാരെ വീടുകളിൽ സന്ദർശിച്ചു ചികിത്സ നൽകുന്നതിന് പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങളെ ചുമതലപ്പെടുത്തും
13. പട്ടികജാതി പട്ടികവർഗ്ഗ ആവാസ കേന്ദ്രങ്ങളിലും ഉൾനാടൻ പ്രദേശങ്ങളിലും വൈദ്യ സഹായം എത്തിക്കാൻ ബ്ലോക്ക് തലത്തിൽ മൊബൈൽ ആശുപത്രികൾ
14. ദൂര സ്ഥലങ്ങളിൽ നിന്നും ചികിത്സയ്ക്ക് പ്രധാന ആശുപത്രികളിൽ എത്തുന്ന ബി.പി.എൽകാരായ രോഗികൾക്കു സൗജന്യ താമസ സൗകര്യം
15. 50% പി.ജി.സീറ്റുകൾ ഗ്രാമീണ മേഖലയിൽ ഗവൺമെന്റ് സർവ്വീസിലുള്ള ഡോക്ടർമാർക്ക് നീക്കിവെയ്ക്കും.
16. നഴ്സിംഗ്, പാരാമെഡിക്കൽ അനുബന്ധ വിഷയങ്ങൾ തുടങ്ങിയവയുടെ പഠനത്തിന് ജില്ലകൾതോറും സ്കൂൾ ഓഫ് മെഡിക്കൽ എജ്യൂക്കേഷൻ
17. എല്ലാ പബ്ളിക് ഹെൽത്ത് സെന്ററുകളിലും ടെലിമെഡിസിൻ സംവിധാനം
18. നാട്ടുവൈദ്യം, പാരമ്പര്യ വൈദ്യം, ഗോത്ര വൈദ്യം, ഗൃഹ വൈദ്യം തുടങ്ങിയ തദ്ദേശീയ ചികിത്സാ രീതികൾക്ക് പ്രോത്സാഹനം

## പിന്നോക്കക്ഷേമം

1. ആർട്ടിസാൻ ക്ഷേമത്തെ കുറിച്ച് പഠനം നടത്തിയ ഡോ .പി.എൻ. ശങ്കരൻ കമ്മീഷൻ റിപ്പോർട്ട് സമുദായ നേതാക്കളുമായി ചർച്ച ചെയ്തു നടപ്പാക്കും.
2. പരമ്പരാഗത തൊഴിൽ സമൂഹത്തിന്റെ തൊഴിൽ സംരക്ഷിക്കാൻ നിയമനിർമ്മാണം
3. ആർട്ടിസാൻ ഡവലപ്മെന്റ് കോർപ്പറേഷന്റെ പദ്ധതികൾക്ക് പ്രത്യേക ഫണ്ട്
4. പൈതൃക തൊഴിൽ ഗ്രാമങ്ങൾ സംരക്ഷിക്കാൻ പദ്ധതി
5. അറുപത് വയസ്സ് പൂർത്തിയായ മുഴുവൻ ആർട്ടിസാൻസിനും 3000 രൂപ പെൻഷൻ
6. പയ്യന്നൂർ പവിത്ര മോതിരം, ആറന്മുള കണ്ണാടി, മാന്നാർ ഓട്ടുപാത്ര നിർമ്മാണം, ചുണ്ടൻ വള്ളങ്ങൾ, പള്ളിയോടങ്ങൾ, വിഗ്രഹ നിർമാണം, ഹൗസ് ബോട്ടുകൾ, സംഗീതോപകരണങ്ങൾ തുടങ്ങിയ പരമ്പരാഗത നിർമാണം നിലനിർത്തുതിനും സംരക്ഷിക്കുതിനും പ്രത്യേക പാക്കേജ്.ശിലാശില്പ ,വിഗ്രഹ, ഓട്ടു വ്യവസായങ്ങളുടെ കേന്ദ്രമായ ചെങ്ങന്നൂരും മാന്നാറും അടങ്ങിയ പ്രദേശത്തെ പൈതൃക ഗ്രാമമായി പ്രഖ്യാപിക്കും
7. പരമ്പരാഗത തൊഴിൽ സമുദായങ്ങൾ നേരിടുന്ന പ്രശ്നങ്ങൾ പരിഹരിക്കാൻ അവരുമായി ചർച്ച ചെയ്ത് അവരുടെ തൊഴിൽ സംരക്ഷണത്തിനാവശ്യമായ നടപടികൾ സ്വീകരിക്കും.
8. പിന്നോക്ക വിഭാഗത്തിലെ പരിഗണിക്കപ്പെടാതെ പോകുന്ന സമുദായങ്ങൾക്ക് ബോർഡ്,കോർപ്പറേഷൻ എന്നിവയിൽ അർഹമായ പ്രാതിനിധ്യം
9. അവഗണിക്കപ്പെടുന്ന പിന്നോക്ക സമുദായങ്ങളുടെ പ്രശ്നങ്ങൾ പഠിക്കാൻ സമിതി




## ആസൂത്രണം

അപ്രസക്തമായ സംസ്ഥാന ആസൂത്രണ ബോർഡിനു പകരം കേന്ദ്രത്തിന്റെ നീതി ആയോഗ് മാതൃകയിൽ കേരളത്തിന്റെ സമഗ്രവും സന്തുലിതവുമായ വികസനത്തിനു രൂപവും ഭാവവും നൽകാൻ കേരള വികസന സമിതി. സംസ്ഥാന സർക്കാരിന്റെ ഭാഗമല്ലാത്ത സ്വതന്ത്ര സംവിധാനമായിരിക്കും ഈ വികസന സമിതി. കേരളത്തിന് അകത്തും പുറത്തുമുള്ള പ്രഗത്ഭർ അടങ്ങുന്ന സമിതിക്കു സർക്കാരിന്റെ പ്രവർത്തനം നീരിക്ഷിച്ചു വിമർശിക്കാനും തിരുത്താനുമുള്ള അവകാശവും അധികാരവും. തലസ്ഥാനത്തു പ്രവർത്തിക്കുന്ന സംസ്ഥാന വികസന സമിതിക്കു കീഴിൽ ജില്ലാ കേന്ദ്രങ്ങളിൽ ജില്ലാ വികസന സമിതികൾ.

## വിവരസാങ്കേതിക മേഖല

1. കേരളം വിട്ടുപോയ വിവര സാങ്കേതിക രംഗത്തെ പ്രതിഭകളെ തിരികെ ആകർഷിക്കത്തക്ക രീതിയിൽ വിവര സാങ്കേതിക വ്യവസായത്തിന്റെ വിളഭൂമിയായി കേരളത്തെ വികസിപ്പിക്കാനുള്ള ബൃഹദ്പദ്ധതി.
2. സംസ്ഥാനത്തിന്റെ സ്ഥലദൗർലഭ്യവും മനുഷ്യശേഷിയും പാരിസ്ഥിതിക പ്രത്യേകതകളും പരിഗണിച്ചു കേരളത്തിന് ഏറ്റവും ഇണങ്ങുന്ന വ്യവസായം എന്ന നിലയ്ക്ക് വ്യവസായ വികസനത്തിൽ ഐ ടിക്കു മുൻഗണന.
3. സിലിക്കോ വാലി മാതൃകയിൽ സർക്കാർ /സ്വകാര്യ പങ്കാളിത്തതോടെ (PPP) 'നമോ ടെക്നോ വാലി'കൾ.

കേരളം ചെന്നുപെട്ടിട്ടുള്ള ഭയാനകമായ അവസ്ഥ വ്യക്തമാണ്. സർവമേഖലകളും വലിയ പ്രതിസന്ധിയിലാണ്. വലിയ മാറ്റം ഉണ്ടായേതീരൂ. ജനങ്ങളുടെ സഹകരണത്തോടെയേ ഇവിടെ ഈ വലിയ മാറ്റം ഉണ്ടാക്കാൻ സാധിക്കൂ എന്നത് എൻഡിഎയ്ക്ക് ബോധ്യമുണ്ട്.

കേരള ജനതയെ വിശ്വാസത്തിലെടുത്തുകൊണ്ട് മുന്നോട്ടു പോകാനാണ് ശ്രമിക്കുക. പ്രധാനമന്ത്രി നരേന്ദ്രമോദി വിഭാവനംചെയ്ത വികസന സാമൂഹ്യ ക്ഷേമ മാതൃകകൾ നമ്മുടെ മുന്നിലുണ്ട്. അത് രാജ്യത്തുണ്ടാക്കിയ വികസന കുതിപ്പ് വിശദീകരിക്കേണ്ടതില്ല.

വലിയ പ്രതിസന്ധിഘട്ടങ്ങളിലും രാജ്യം വളരെവേഗം മുന്നോട്ടു പോയി. അഃിന്റെ ഗുണഫലങ്ങൾ കേരളത്തിനു ലഭിക്കാതെപോയത് ഇവിടെ പിന്തുടർന്ന വികലമായ നയങ്ങളും കേന്ദ്രവിരുദ്ധ, എൻഡിഎ വിരുദ്ധ നിലപാടുകളുമാണ്. അതൊക്കെ നമുക്ക് തിരുത്തിക്കുറിക്കാം.

**ഋണമുക്തമായ, സമ്പദ്സമൃദ്ധമായ, വികസിത കേരളത്തിലേക്ക്.**

**കുമ്മനം രാജശേഖരൻ**
അദ്ധ്യക്ഷൻ, പ്രകടനപത്രിക സമിതി, എൻഡിഎ

പുതിയ കേരളം




മോദിക്കൊപ്പം

